# ഉച്ചിപ്പഠിപ്പ്

ശ്രീ ശൈവകുണ്ഠനാഥർ സിദ്ധാശ്രമം * മരുത്വാമല *

അറിവ് • സത്യം • സമധർമ്മം • ആത്മീയം • ശൈവം •



ഇരുകൈയും ഏന്തിട ശിവലിംഗം തന്തനുപ്പി
എന്നെയും വിടുംപോതു ശിവനേ അയ്യാ

(ചാട്ടു നീട്ടോലൈ)

# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഉച്ചിപ്പഠിപ്പ്
## (ഉയർന്നപഠനം)

അയ്യാ വൈകുണ്ഠനാഥർ അരുളിച്ചെയ്തത്

വ്യാഖ്യാതാക്കൾ:
പി. സുന്ദരം സ്വാമികൾ
കെ. പൊന്നുമണി
വീരാലിഗുഹ, മരുത്വാമല

അയ്യാവൈകുണ്ഠ നാഥർ സിദ്ധാശ്രമം
പ്രസിദ്ധീകരണം.

അയ്യാവൈകുണ്ഠ നാഥർ സിദ്ധാശ്രമം
മരുത്വാമല, പൊററയടി പി. ഒ.
കന്യാകുമാരി ജില്ല-629703

അയ്യാവൈകുണ്ഠനാഥർ സിദ്ധാശ്രമം,
പ്രസിദ്ധീകരണം നമ്പർ-1

ഗ്രന്ഥനാമം : ഉച്ചിഷഠിഷ്

ഗ്രന്ഥസ്വഭാവം : ആത്മീയം

മൂലഭാഷ : തമിഴ്

ഗ്രന്ഥകർത്താ : അയ്യാവൈകുണ്ഠനാഥർ

മലയാള വ്യാഖ്യാനം : പി. സുന്ദരം സ്വാമികൾ
കെ. പൊന്നുമണി

പരിഷ്ക്കരിച്ച രണ്ടാം പതിപ്പ് : 1174 മേടം (1999 മേയ്)

പ്രതി : ആയിരം

വില : പതിനഞ്ചുരൂപ

അച്ചടി:- സൗരയൂഥം പ്രിൻേറഴ്സ്
നടുവത്ത് ജംഗ്ഷൻ, നേമം പി. ഒ. തിരു-20
ഫോൺ : 491435



പ്രസാധകർ
അയ്യാവൈകുണ്ഠനാഥർ
സിദ്ധാശ്രമം, മരുത്വാമല,
വൈകുണ്ഠപതി, പൊററയടി പി. ഒ.
-629703
കന്യാകുമാരി ജില്ല

## സമർപ്പണം

അയ്യാ വൈകുണ്ഠനാഥർ സിദ്ധാശ്രമ സ്ഥാപകരിൽ പ്രമുഖ പകാളിയായിരുന്ന് 38–ാം വയസ്സിൽ അകാല നിര്യാണം പ്രാപിച്ച ഡോ: കെ. നടരാജലിംഗം, എം. എസ്സ്. സി, പി. എച്ച്. ഡി., സീനിയർ ലക്ചറർ; ആർ. കെ. എം. വിവേകാനന്ദാ കോളേജ്. മൈലാപ്പൂർ, മദ്രാസ്സ്-4 അവർകളുടെ പാവന സ്മരണയ്ക്കു മുന്നിൽ അയ്യാ വൈകുണ്ഠനാഥർ അരുളിച്ചെയ്ത ഉച്ചിഷ്ടാപ്പ് എന്ന ഈ ഗ്രന്ഥവ്യാഖ്യാനം വിനയപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു.

അയ്യാവൈകുണ്ഠനാഥർ സിദ്ധാശ്രമം,
മരുത്വാമല

ഈ ഗ്രന്ഥത്തിൻെറ അച്ചടിക്കുവേണ്ട തുക തന്നുസഹായിച്ചത് ശ്രീമതി. ജെ. അപ്പീഅമ്മ, അശ്വതി (വാണിയക്കുടിവിളാകം) വിരാലി, ഉച്ചക്കട–പി. ഒ, തിരു: 695506 ആണ്. തൻെറ പരേതനായ ഭർത്താവ് ശ്രീ. പി. തങ്കസ്വാമി അവർകളുടെ സ്മാരകമായിട്ടാണിത്. മഹതിയുടെ ഉദാരമായ ത്യാഗത്തിന് ഞങ്ങളുടെ കൂപ്പുകൈ.

അയ്യാവൈകുണ്ഠനാഥർ സിദ്ധാശ്രമം,
മരുത്വാമല.

## പ്രസാധക കുറിപ്പ്

ദൈവനിലകടന്ന യോഗീശ്വരൻ അയ്യാവൈകുണ്ഠനാഥർ അരുളിച്ചെയ്ത "ഉച്ചിപഠിപ്പ്" എന്ന ഉയർന്ന പഠന മന്ത്രത്തിൻെറ ലഘുവ്യാഖ്യാനം 1172 കുംഭമാസം (1997 മാർച്ച്) തമിഴിലും, മലയാളത്തിലും അയ്യാവൈകുണ്ഠനാഥർ സിദ്ധാശ്രമം, മരുത്വാമലയിൽ നിന്ന് പ്രസിദ്ധീകരിച്ചു. ഒന്നാംപതിപ്പ് വിററുതീർന്നതിനെ തുടർന്ന് രണ്ടാംപതിപ്പ് പ്രസിദ്ധീകരിക്കുകയാണ്. ഒന്നാംപതിപ്പിൽ ചേർത്തിരുന്ന അയ്യാവൈകുണ്ഠനാഥർ എന്ന ഭാഗവും അനുബന്ധങ്ങളിൽ ചിലതും ഒഴിവാക്കിട്ടുണ്ട്. അദ്ദേഹത്തിൻെറ ലഘുജീവചരിത്രം, അരുൾമൊഴികളും അനുഗ്രഹങ്ങളും, തത്വദർശനങ്ങൾ,മനസ്സിനെ കുറിച്ചുള്ള ദർശനങ്ങൾ അയ്യാവൈകുണ്ഠനാഥരും മരുത്വാമലയും രണ്ടാംപതിപ്പിൽ അനുബന്ധമായി ചേർത്തിട്ടുണ്ട്.

ഉപക്രമം, ഉപസംഹാരം ഇവ ഒന്നു കൂടെ വിപുലീകരിച്ചിട്ടുണ്ട്. ഉപസംഹാരത്തിൽ പതിനാലു ലോകങ്ങളെ കൂടെ ഉൾപ്പെടുത്തണമെന്ന വായനക്കാരുടെയും, മുമുക്ഷുക്കളുടെയും നിർദ്ദേശപ്രകാരം അവയും ചേർത്തിട്ടുണ്ട്. ഒന്നാം പതിപ്പിലെ സാരത്തിനു മാററം വരുത്തിയിട്ടില്ല. ഓരോ മന്ത്രത്തിനും സാരത്തിനു പുറമേ കുറിപ്പുകളും കൊടുത്തിട്ടുണ്ട്. ഇത് വായനക്കാർക്കും മുമുക്ഷുക്കൾക്കും ഗുണകരമായിഭവിക്കും.

**കുറിപ്പ്:–** ഉച്ചിപഠിപ്പിൻെറ ഒന്നാംപതിപ്പിലും, കലി അഴിയുന്നു കൃതയുഗം വരുന്നു!! എന്ന ദീർഘദർശനഗ്രന്ഥത്തിലും അയ്യാവൈകുണ്ഠനാഥർ എന്ന ഭാഗത്ത് അദ്ദേഹത്തിൻെറ അവതാരം 1803 എന്നും മഹാസമാധി 1850 എന്നും തെററായി രേഖപ്പെടുത്തിയിരുന്നു. ഈ തെററുസംഭവിച്ചതിൽ ഞങ്ങൾ ഖേദിക്കുന്നു.

പ്രസാധകർ

അയ്യാവൈകുണ്ഠനാഥർ
സിദ്ധാശ്രമം, മരുത്വാമല.

# V

## അയ്യാതുണൈ!

# ആശംസകൾ

സ്നേഹമുള്ളവരേ! നമസ്ക്കാരം! ആശംസകൾ!

അയ്യാവൈകുണ്ഠനാഥർ അരുളിച്ചെയ്ത "ഉച്ചിഷ്ഠിഷ്'" എന്ന അരുൾ ഗ്രന്ഥത്തിന് പി. സുന്ദരം സ്വാമികൾ വ്യാഖ്യാനം എഴുതി പ്രസിദ്ധീകരിക്കുന്നതറിഞ്ഞു. വളരെ സന്തോഷം.

ഒരേ വസ്തുവിനെ മനുഷ്യൻപലതായി കാണുന്നു. ചക്കും ശിവലിംഗവും രൂപസാദൃശമുള്ളവയെങ്കിലും അവ രണ്ടും രണ്ടെന്ന് മനുഷ്യൻ തിരിച്ചറിയുന്നു. എന്നാൽ മൃഗങ്ങൾക്ക് രണ്ടും ഒന്നാണ്.

സ്വർണ്ണ നിർമ്മിതമായ ഒരു ചെറിയ തേര്. കുഞ്ഞുങ്ങൾക്ക് അത് കളിപ്പാട്ടം. ഭൗതിക നിലക്കാരന് സമ്പത്ത്, ശില്പിക്ക് കലാസൃഷ്ടി, കള്ളന് ദ്രവ്യം, ജ്ഞാനിക്ക് സാധാരണം.

കല്ലുകൊണ്ട് നിർമ്മിച്ച നായ് രൂപം ശ്രദ്ധിക്കുക. കല്ലിനെക്കണ്ടാൽ നായ് ഇല്ല. നായെ കണ്ടാൽ കല്ലില്ല. ഒരേ സമയം രണ്ടും ഉണ്ട്. എന്നാൽ രണ്ടും ഇല്ല. കാഴ്ചപ്പാടിലെ വ്യത്യാസം മാത്രം.

അയ്യാ ഭൗതികത്തിലൂടെആത്മീയ ഐക്യത്തിന്വഴികാണിക്കുന്നു മനുഷ്യനെ ദൈവമാക്കാനുംകലിയുഗത്തെ ധർമ്മയുഗമാക്കാനുമുള്ള അറിവു തരുന്നു. രണ്ടും സാരാംശത്തിൽ ഒന്നു തന്നെ.

പ്രഥമവീക്ഷണത്തിൽ 'ഉച്ചിഷ്ഠിഷിനെ' സാധാരണക്കാർ ഒരു പ്രകാരത്തിൽ കാണുന്നു. അതേ സമയം ജ്ഞാനികൾ തത്ത്വാർത്ഥ നിലയിൽ മറ്റൊന്നായി കാണുന്നു. ഈ കാഴ്ചപ്പാടുകളിൽ ഏത് ശരി ഏത് തെററ് എന്ന ചോദ്യത്തിന് പ്രസക്തിയില്ല. രണ്ടും ശരിതന്നെ.

തത്വദർശനത്തിൽ സുന്ദരം സ്വാമികൾ കണ്ടെത്തിയ അനുഭവം തികഞ്ഞ പ്രശംസ അർഹിക്കുന്നു. ആത്മാന്വേഷിക്ക് അവശ്യം വേണ്ടതാണ് അവ. തത്ത്വപരമായി അയ്യാവിന്റെ 'ഉച്ചിഷ്ഠിഷ്' തത്ത്വദാഹത്തെ ശമിപ്പിക്കും. മുമുക്ഷുക്കളുടെ തത്വദാഹശമനത്തിന് ഇതു തന്നെയാണ് മാർഗ്ഗവും.

മലയാള വ്യാഖ്യാനത്തെ തമിഴിൽ പരിഭാഷപ്പെടുത്തിയ

ശ്രീ. ജി. സുസ, ശ്രീ. എം. ശിവരാമകൃഷ്ണൻ എന്നിവർക്കും, ഗ്രന്ഥപ്രസിദ്ധീകരണാർത്ഥം അധ്വാനിക്കുന്ന ശ്രീ. കെ. പൊന്നുമണി അവർകൾക്കും, അയ്യാവൈകുണ്ഠനാഥർ സിദ്ധാശ്രമക്കാർക്കും എന്റെ ഹൃദയം നിറഞ്ഞ ആശംസകൾ! ഗ്രന്ഥം പഠിച്ച എല്ലാപേർക്കും അയ്യാവിന്റെ കൃപ സംപൂർണ്ണമായി ലഭിക്കുവാൻ ഇടവരട്ടെ! അയ്യാവിന്റെ പാദകമലം വണങ്ങി ആശംസിച്ചുകൊള്ളുന്നു.

വാഴ്ക! നൻമവരട്ടെ! നന്ദി!

സ്വാമിത്തോഷ്, അൻപൻ,

ബാലപ്രജാപതിഅടികളാർ
'അൻപുവനം', സ്വാമിത്തോഷ്,
കന്യാകുമാരി ജില്ല-629704

ഒന്നാം പതിപ്പിന് ബാലപ്രജാപതിഅടികളാരുടെ ആശംസകൾ.

## ഒന്നാംപതിപ്പിനെക്കുറിച്ച് അഡ്വ: ശ്രീ. പ്രേംദാസ് സ്വാമിദാസ് യഹൂദി അവർകളുടെ അഭിപ്രായം

അയ്യാവൈകുണ്ഠർ ദർശനത്തെ വിശദീകരിക്കുന്ന മറ്റൊരു ലഘുഗ്രന്ഥം കൂടെ മലയാളത്തിലും തമിഴിലും പ്രസിദ്ധീകരിക്കപ്പെട്ടിരിക്കുന്നു. ''ഉച്ചിപ്പഠിപ്പ്'' (ഉയർന്നപഠനം) എന്ന പേരിൽ പ്രശസ്ത അയ്യാവൈകുണ്ഠർ പണ്ഡിതനായ പി. സുന്ദരം സ്വാമികൾ തയ്യാറാക്കിയ ഈ വ്യാഖ്യാന ഗ്രന്ഥത്തിന്റെ പ്രസാധകർ അയ്യാവൈകുണ്ഠനാഥർ സിദ്ധാശ്രമം, മരുത്വാമല, പൊററയടി. പി. ഒ, കന്യാകുമാരി ജില്ല 629703 ആണ്. അയ്യാവൈകുണ്ഠനാഥർ സിദ്ധാശ്രമത്തിന്റെ പ്രഥമ പ്രസിദ്ധീകരണമാണിത്.

### ഉച്ചിപ്പഠിപ്പ്

അയ്യാവൈകുണ്ഠരുടെ ധ്യാനമന്ത്രങ്ങളുടെ വ്യാഖ്യാനമാണ് ഈ ഗ്രന്ഥത്തിന്റെ മുഖ്യധാര. തമിഴ്മൊഴിയിൽ ലഭ്യമായ പ്രബോധനങ്ങളിൽ നിന്നും ഒരദ്ധ്യായം തിരഞ്ഞെടുത്ത് അതിന് സുന്ദരം സ്വാമികൾ ഭാരതീയ തത്ത്വശാസ്ത്രത്തിന്റെ വെളിച്ചത്തിൽ വിശദീകരണം നൽകിയിരിക്കുന്നു. ആഴത്തിലുള്ള ചിന്തകൾക്ക് ലളിതമായ ഭാഷയിൽ നൽകിയിട്ടുള്ള വ്യാഖ്യാനങ്ങൾ, അവയുടെ പശ്ചാത്തലം മനസ്സിലാക്കാനുപകരിക്കുന്ന കുറിപ്പുകൾ എന്നിവയാണ് ഇതിന്റെ ഉള്ളടക്കം.

ഈ പുസ്തകത്തിനെഴുതിയ ആശംസകളിൽ അയ്യാവഴി അൻപുക്കൊടിമക്കൾ തിരുച്ചപൈതലെവർ രാജ റിഷി പരിശുദ്ധ ബാലപ്രജാപതി അടികളാർ ''പ്രഥമവീക്ഷണത്തിൽ ഉച്ചിപ്പഠിപ്പിനെ സാധാരണക്കാർ ഒരു പ്രകാരത്തിൽ കാണുന്നു. അതേസമയം ജ്ഞാനികൾ ജ്ഞാനനിലയിൽ മറ്റൊന്നായി കാണുന്നു. ഈ കാഴ്ചപ്പാടുകൾ ഏതുശരി, ഏതു തെററ് എന്ന ചോദ്യത്തിന് പ്രസക്തിയില്ല. രണ്ടും ശരിതന്നെയാണ്.'' എന്നുപറഞ്ഞിരിക്കുന്നതിൽ നിന്നും ഉച്ചിപ്പഠിപ്പിന്റെ അർത്ഥവ്യാപ്തി അഗോചരമാണെന്നു ഗ്രഹിക്കാം. ''തത്ത്വദർശനത്തിൽ സുന്ദരം സ്വാമികൾ കണ്ടെത്തിയ അനുഭവം

തികഞ്ഞ പ്രശംസ അർഹിക്കുന്നു. എന്നും അടികളാർ എഴുതിയിരിക്കുന്നു.

ഉയർന്ന ചിന്തകളിലൂടെയും ധ്യാനത്തിലൂടെയും (അഷ്ടാംഗ യോഗം) ഈശ്വര സാക്ഷാത്കാരം സാദ്ധ്യമായിത്തീരും എന്നതാണ് ഉച്ചിഷഠിഷിന്റെ സന്ദേശം. 49 ധ്യാനമന്ത്രങ്ങളുടെ വ്യാഖ്യാനമാണ് ഈ പുസ്തകത്തിലുള്ളത്.ഹൈന്ദവ സങ്കല്പത്തിലെ 'ശിവൻ' എന്ന ആശയം ഇവിടെ വ്യാപകമായി ഉപയോഗിച്ചിരിക്കുന്നു. അത് ജനങ്ങൾക്ക് സുപരിചിതമായിരിക്കുന്നതുകൊണ്ടാണ്, ശിവസങ്കല്പത്തെ ആധാരമാക്കി പ്രബോധനങ്ങൾക്ക് രൂപകല്പന നൽകിയെങ്കിലും, വിഗ്രഹാരാധനയെയും വീരാരാധനയെയും ഉപേക്ഷിക്കാൻ അയ്യാവൈകുണ്ഠർ കല്പിച്ചു. ഈ ചരിത്ര സത്യത്തിന്റെ പശ്ചാതലത്തിൽ വേണം ഉച്ചിഷഠിഷിനെ നോക്കിക്കാണാൻ

32–ാമതായി കൊടുത്തിരിക്കുന്ന "ശിവ:ശിവാ! തെന്തിനന്നായ്! തെന്നാനായ്'' എന്ന മന്ത്രത്തിന് സുന്ദരം സ്വാമികൾ നൽകിയിട്ടുള്ള വ്യാഖ്യാനമാണ് ചുവടെ.അജ്ഞാനം അകന്നാൽ എപ്രകാരം വിജ്ഞാനം ഉണ്ടാകുമോ, അപ്രകാരം പരബ്രഹ്മചിന്തകൊണ്ട് സ്വയം ശിവനായ് പരബ്രഹ്മമായി മാറുക. ആത്മസാക്ഷാത്കാരത്തിന്റെ മാർഗ്ഗമാണിത്.

## വ്യാഖ്യാനം

അഖിലത്തിരട്ട് അരുൾനൂൽ മുതലായ അയ്യാവൈകുണ്ഠർ കൃതികൾക്ക് വ്യഖ്യാനം എഴുതുക പണ്ഡിതോചിതമായ കർമ്മമാണ്. കുമരിമാവട്ടത്തിൽ പ്രചാരത്തിലിരുന്ന സാധാരണ ജനങ്ങളുടെ സംസാരഭാഷയായ തമിഴിലെഴുതപ്പെട്ടിട്ടുള്ളവയാണ് ഈ ആദ്ധ്യാത്മിക ഗ്രന്ഥങ്ങളെല്ലാം. സംസ്കൃത ഭാഷയയും, ചെന്തമിഴിനേയും അയ്യാവൈകുണ്ഠർ മനഃപൂർവ്വം ഉപേക്ഷിക്കുകയായിരുന്നു. ആദ്ധ്യാത്മിക മർമ്മങ്ങൾ സാധാരണക്കാർക്കെല്ലാം ലഭ്യമാക്കണം എന്ന സദുദ്ദേശ്യമായിരുന്നു ഇതിന് പിന്നിൽ.

ഭാരതീയ വേദാന്തത്തിൽ നിന്നും വിഭിന്നമായ ഒരുകാഴ്ചപ്പാടാണ് അയ്യാവൈകുണ്ഠരുടേത്. ഏകദൈവവിശ്വാസം ആണ് അയ്യാ വൈകുണ്ഠർ ദർശനത്തിന്റെ അടിത്തറ. ബ്രാഹ്

മണ വിരോധം അയ്യാവൈകുണ്ഠർ കൃതികളിലില്ല. എന്നാൽ ബ്രാഹ്മണ ആധിപത്യത്തെയും സവർണ്ണ മേധാവിത്വത്തെയും, വിദേശമിഷണറിമാരുടെ മത പരിവർത്തനങ്ങളെയും നിരാകരിച്ച അയ്യാവൈകുണ്ഠർ പ്രലോഭനങ്ങൾക്ക് വഴങ്ങാതെ അടിമത്തത്തിൽ നിന്നും സ്വയം വിമോചിതരാകുവാൻ ജനങ്ങളോട് കല്പിക്കുകയായിരുന്നു. അതിനാൽ അയ്യാവൈകുണ്ഠനാഥർ കൃതികളെ ആഴത്തിലേക്കിറങ്ങി പരിശോധിച്ചാൽ മാത്രമേ അവയിൽ നിക്ഷിപ്തമായിരിക്കുന്ന സത്യങ്ങളെ ഗ്രഹിക്കാനാവൂ.

അയ്യാവൈകുണ്ഠർ തത്ത്വശാസ്ത്രം ഹൈന്ദവവിചാരധാരയിൽ നിന്നും വേറിട്ടുനിൽക്കുന്നു. അയ്യാവൈകുണ്ഠർ സാഹിത്യത്തിൽപ്രാവീണ്യം കരസ്ഥമാക്കീട്ടുള്ളവരും, പണ്ഡിതൻമാരും, വ്യാഖ്യാതാക്കളും, പഠിതാക്കളും ഒരേകാഴ്ചപ്പാടിലൂടെയല്ല അയ്യാവൈകുണ്ഠർ കൃതികളെ സമീപിച്ചിരിക്കുന്നത് അതിനാൽ പണ്ഡിതൻമാരുടെ ഇടയിൽതന്നെ അഭിപ്രായ വ്യത്യാസങ്ങൾ കാണുന്നു.

ഈ യാഥാർത്ഥ്യം മനസ്സിലാക്കിക്കൊണ്ട് സുന്ദരം സ്വാമികളുടെ ഗ്രന്ഥപഠനത്തിനൊരുമ്പെടാൽ അതിലദ്ദേഹം സ്വീകരിച്ചിരിക്കുന്ന കാഴ്ചപ്പാടിനെ വിലയിരുത്താൻ സാധിക്കും. ഹൈന്ദവധർമ്മ 'സിദ്ധാന്തങ്ങളെക്കുറിച്ചുള്ള സാമാന്യമായ അറിവ് ഈ ഗ്രന്ഥപഠനത്തിന് അനിവാര്യമാണ്. വിശദീകരണങ്ങളിൽ പാലിച്ചിട്ടുള്ള ലാളിത്യം ഗ്രന്ഥത്തിന്റെ ആത്മീയ സ്വഭാവത്തിന് അനുയോജ്യമാണ്.

(കുറിപ്പ്:- അഡ്വ: ശ്രീ. പ്രേംദാസ് സ്വാമിദാസ് യഹൂദി പുസ്തക പരിചയം എന്ന പംക്തിയിൽ 'സൗരയൂഥം മാസികയിൽ 1997 ആഗസ്റ്റ് ലക്കത്തിൽ "ഉച്ചിഷ്ഠിഷ്ടിനൊരാമുഖം എന്ന തലവാചകത്തിൽ പ്രസിദ്ധീകരിച്ചത്.)

# അയ്യാവൈകുണ്ഠനാഥർ അരുളിച്ചെയ്ത 'ഉച്ചിപ്പഠിപ്പ്'

മന്ത്രം:—

1 ശിവ ശിവാ! ഹരിഗുരു! ശിവശിവാ!
2 ശിവ ശിവാ ആദിഗുരു! ശിവശിവാ!
3 മൂലഗുരു! ശിവശിവാ! ശിവശിവാ! ശിവമണ്ഡലം!
4 അല്ലാഇല്ലല്ലാ, ഇറൈശൂൽ മഹിലല്ലാ!
ശിവശിവാ! ശിവമണ്ഡലം!
5 ഹരിനാരായണ ഗുരു! ശിവശിവാ! ശിവമണ്ഡലം!
6 നാഥൻ! ഗുരുനാഥൻ! ശിവശിവാ! ശിവമണ്ഡലം!
7 പരലോകം അളന്ത, പച്ചൈമാൽ നാരായണർ!
ശിവശിവാ! ശിവമണ്ഡലം!
8 തിരുവുക്കും ചടൈഗുരു! ശിവശിവാ! ശിവമണ്ഡലം!
9 ചെങ്കൺ തിരുഗുരു! ശിവശിവാ! ശിവമണ്ഡലം!
10 സന്യാസിഗുരു! ശിവശിവാ! ശിവമണ്ഡലം!
11 മഹാഗുരു! ശിവശിവാ! ശിവശിവാ! ശിവമണ്ഡലം!
12 ഹരി, സംഹാരഗുരു! ശിവശിവാ! ശിവമണ്ഡലം!
13 മഹാഗുരു! ശിവശിവാ! ശിവ ഗുരുമണ്ഡലം!
14 മണ്ഡലം, ഗുരുമണ്ഡലം! മായൻ ഗുരുമണ്ഡലം!
15 കുണ്ഡലം, ഗുരുകുണ്ഡലം! ശിവശിവാ! ഗുരുകുണ്ഡലം!
16 സംഘം, നദികുണ്ഡലം! ധരണിയതു കുണ്ഡലം!
17 ധരണിയതു കുണ്ഡലം! ധരണി പുകഴ്കുണ്ഡലം!
18 ശിവശിവാ! ഏങ്കും നിറൈന്തവർ, ഏകമായ് നിറൈന്തവർ
ശിവശിവാ!
19 ഏകഗുരുവാകപടൈത്തു, അതു നിറൈന്തവർ! ശിവശിവാ!
20 പടൈത്തു നിറൈന്തവർ! ബാലൻ വടിവുകൊണ്ടവർ!
21 പങ്കാളർ, പങ്കാളർ! പാരുലകം അളന്തവർ!
22 അളന്തവർ, തിരുമാൽ! ആദിഗുരു! സന്യാസി!
23 ശിവശിവാ! സന്യാസി! ചെന്തിൽവേൽ, വടിവുമവർ!

24 ചെന്തിൽവേൽ, സന്യാസി! ചെന്തിൽവേൽ അവർ!

25 വടിവും പുകഴ്പാടൈത്തവർ! മായനിറമാനവർ! അവർ ശിവശിവാ!

26 കണ്ടെ കണ്ണാനവർ! കാരണം നിറൈന്തവർ!

27 നിറൈന്തു നിറൈന്തവർ! ഏകമെല്ലാം നിറൈന്തവർ!

28 എങ്കും നിറൈന്തവർ! ഏകമായ് നിൻറവർ!

29 മണ്ഡലം പുകഴ്പടൈത്ത, മായൻ ഗുരുസന്യാസി!

30 ശിവശിവാ! തന്തേനന്നായ്! തന്നാനായ്!
തന്തേനന്നായ്! തന്നാനായ്!

31 ശിവശിവാ! ത–മാ–അ–സി! ഹരിനൻറാക
ഗുരുവേതുണൈ!

32 ശിവശിവാ! തെന്തിനന്നായ്! തെന്നാനായ്!
തെന്തിനന്നായ്! തെന്നാനായ്!

33 ശിവശിവാ! തന്നാനായ്! തന്നാനായ്!
തന്നാനായ്! തന്നാനായ്!

34 ശിവശിവാ! താനാനോം! താനാനോം!
താനാനോം! താനാനോം!

35 ശിവശിവാ! നാനാനോം! നാനാനോം!
നാനാനോം! നാനാനോം!

36 ശിവശിവാ! തന്തേനന്നം! തന്തേനന്നം!
തന്തേനന്നം! തന്തേനന്നം!

37 മഹാലിംഗം!

38 ശിവലിംഗം!

39 ഗുരുലിംഗം!

40 തിരുലിംഗം!

41 ഏക്കാലിംഗം!

42 ഏകലിംഗം!

43 ഹരിലിംഗം!

44 ലിംഗാലിംഗം!

45 ചൊക്കാലിംഗം!

46 സുഖലിംഗം!

47 ആദിലിംഗം!

48 അരുൾലിംഗം!

49 അടങ്കാലിംഗം!

"അയ്യാതുണൈ"

# അയ്യാവൈകുണ്ഠനാഥർ അരുളിച്ചെയ്ത "ഉച്ചിപ്പഠിപ്പ്" (ഉയർന്നപഠനം)

ഉപക്രമം:—

"ഉച്ചിപ്പഠിപ്പ്" എന്നാൽ "ഉയർന്ന പഠനം" എന്നാണ് അർത്ഥം. ദൈവവും മനുഷ്യരും ഒന്നാണ് എന്ന തത്ത്വമാണ് ദൈവനിലകടന്ന യോഗീശ്വരൻ അയ്യാവൈകുണ്ഠനാഥർ ഉച്ചിപ്പഠിപ്പിലൂടെ അരുളിചെയ്തിരിക്കുന്നത്. മഹാവാക്യങ്ങളായ ഋഗ്വേദം, യജ്ജുർവേദം, സാമവേദം, അഥർവവേദം ഇവയെ ഉച്ചിപ്പഠിപ്പിലൂടെ ലളിതമായി മന്ത്രരൂപേണ കലിയുഗ മനുഷ്യരാശിക്കുവേണ്ടി അദ്ദേഹം അരുളിച്ചെയ്തിരിക്കുന്നു.

ഈ നാലു മഹാവാക്യങ്ങളെ മഹത്തുക്കൾ പതിനഞ്ചായി വിഭജിച്ചിട്ടുണ്ട്. ഇതിന്റെ സംഗ്രഹമാണ് അഷ്ടാംഗയോഗം, യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ. ധ്യാനം, സമാധി എന്നിവയാണ' അഷ്ടാംഗങ്ങൾ. ഈ തത്ത്വം. ത്രേതായുഗത്തിൽ ശ്രീരാമൻ വായു പുത്രനായ ഹനുമാനും, ദ്വാപരയുഗത്തിൽ ശ്രീകൃഷ്ണൻ അർജ്ജുനനും ഉപദേശിച്ചു. ഇതേതത്ത്വം തന്നെയാണ് അയ്യാവൈകുണ്ഠനാഥർ ലഘുവായി മന്ത്ര രൂപേണ കലിയുഗ മനുഷ്യർക്കായി ഉപദേശിക്കുന്നത്.

ഈ മന്ത്രം സ്വശരീരത്തിലൂടെ അനുഭവിക്കാൻ ശ്രമിക്കുന്നയാതൊരു മുമുക്ഷുവിനും തീർത്തും അനുഭവയോഗ്യമാവുന്നതാണ്. മുമുക്ഷുക്കൾക്കു മാത്രമെ തത്ത്വജ്ഞാനം അനുഭവവേദ്യമാവുകയുള്ളു. മുമുക്ഷുക്കളല്ലാത്തവർ (മോക്ഷത്തെ ഇഛിക്കാത്തവർ) ഈ കാണപ്പെടുന്ന ലോകം തന്നെ "സത്യം" എന്നു വിചാരിച്ച് അതിൽ ആടി സ്വയം നശിക്കുന്നു. ഈ കാണപ്പെടുന്നതൊക്കെയും നശ്വരം എന്നറിഞ്ഞ് അതിനെ ത്യജിച്ച് അനശ്വരമായ പരം പൊരുളിനെ പ്രാപിക്കാൻ അയ്യാവൈകുണ്ഠനാഥർ രചിച്ച ഉച്ചിപ്പഠിപ്പിലൂടെ ആഹ്വാനം ചെയ്യുന്നു. സൃഷ്ടി കഴിഞ്ഞ് യാതൊരു ജീവിക്കും സമ്പദ് സമൃദ്ധികളെ തന്ന് പരിപാലിക്കുന്ന ഗുരുവായ ഭഗവാൻ നാരായണ

രെയും (ശരീരാവസ്ഥ) അത്യുന്നത നിലയിൽ മുമുക്ഷുക്കളെ കൊണ്ടെത്തിക്കുന്ന ആചാര്യനായ മഹേശ്വരനേയും (ശരീരാവസ്ഥ) സ്മരിച്ചുകൊണ്ടാണ് മന്ത്രം തുടങ്ങുന്നത്.

**മുമുക്ഷു:–** മോക്ഷത്തെ ഇച്ഛിക്കുന്ന ആൾ. അഷ്ടാംഗ യോഗത്തെ ശരീരതത്ത്വമനുസരിച്ച് താഴെ കാണും പ്രകാരം നിർവ്വചിച്ചിരിക്കുന്നു.

1. **യമം:–** സർവ്വവും ബ്രഹ്മമെന്നറിഞ്ഞ് ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നതാണ് യമം.

2. **നിയമം:–** ഇന്ദ്രിയങ്ങളെ നിഗ്രഹിച്ച് (നിയന്ത്രണത്തിൽ കൊണ്ടു വന്ന് കീഴടക്കി) മനസ്സിനെ ബ്രഹ്മത്തിൽ നില നിറുത്തുന്നതാണ് നിയമം.

3. **ആസനം:–** നിരന്തരവും അഖണ്ഡവുമായ ബ്രഹ്മ ചിന്തയാണ് ആസനം (മനസ്സും ശരീരവും ഏകീകരിക്കുന്ന അവസ്ഥ)

4. **പ്രാണായാമം:–** ചിത്താദികളെ ബ്രഹ്മമായി കാണുന്നതാണ് പ്രാണായാമം (ശ്വാസം പിടിക്കലല്ല)

5. **പ്രത്യാഹാരം:–** ആത്മാവ് ലോകവിഷയങ്ങളിൽ സംബന്ധിക്കുന്നതു തടഞ്ഞ് ചിത്തത്തെ ലാളിക്കുന്നത് പ്രത്യാഹാരം.

6. **ധാരണ:–** മനസ്സ് പോകുന്നിടത്തെല്ലാം ബ്രഹ്മത്തെ ധരിഷിക്കുന്നതാണ് ധാരണ.

7. **ധ്യാനം:–** ഞാൻ തന്നെ ബ്രഹ്മം എന്ന അഖണ്ഡമായ അവബോധമാണ് ധ്യാനം.

8. **സമാധി:–** സങ്കല്പ വികല്പരഹിതമായ അവസ്ഥ (നിർവ്വികാര ബ്രഹ്മാകാര വൃത്തിയെ വിസ്മരിച്ചിരിക്കുന്ന അവസ്ഥ) യാണ് സമാധി.

## നാലു മഹാവാക്യങ്ങൾ ഇവയാകുന്നു.

1. പ്രജ്ഞ്ഞാനം ബ്രഹ്മം:— ഋഗ്വേദം.
ശുദ്ധ ജ്ഞാനം തന്നെയാണ് ബ്രഹ്മം
2. അഹംബ്രഹ്മാസ്മി:—യജ്ജുർവേദം
ഞാൻ തന്നെയാണ് ബ്രഹ്മം
3. തത്ത്വമസി:— സാമവേദം.
അതു നീയാകുന്നു. (നീ തന്നെയാണ് ബ്രഹ്മം)
4. അയം ആത്മാബ്രഹ്മം:— അഥർവവേദം
ഞാനും ബ്രഹ്മവും ഒന്നാകുന്നു.

ചതുർവേദത്തെ താഴെ കാണും പ്രകാരം വീണ്ടും തരം തിരിക്കാവുന്നതാണ്

1 സാമവേദം:— ഗുരു ശിഷ്യന് ഉപദേശിക്കുന്നത്.
2. യജ്ജുർവേദം:— ശിഷ്യന്റെ അഭ്യാസം.
3. ഋഗ്വേദം:— സ്വയം അഭ്യസിക്കുമ്പോൾ ഉണ്ടാകുന്നഅനുഭവം
4. അഥർവവേദം:— ഞാനും ബ്രഹ്മവും ഒന്നത്രേ എന്ന അചഞ്ചല നിശ്ചയം.

അദ്വൈതവേദാന്തികളായ തത്ത്വജ്ഞാനികൾ മേൽ പറഞ്ഞ മഹാവാക്യങ്ങളെ ശരീരത്തിലെ നാല് അവയവങ്ങളിലൂടെ ഉറപ്പിക്കുന്നു. മഹാവാക്യങ്ങൾ എന്നാൽ ശരീരതത്ത്വം എന്ന് സാരം. ആദ്യന്തഹീനങ്ങളാണ് മഹാവാക്യങ്ങൾ. പക്ഷെ സദ്ഗുരുവിൽ നിന്നും അഭ്യസിച്ചിട്ടുവേണം ഈ തത്ത്വം അനുഭവവേദ്യമാക്കാൻ. അതായത് മുമുക്ഷുവിന് ഉത്തമഗുരുവിൽ നിന്നും പരോക്ഷജ്ഞാനം ലഭിച്ചെങ്കിലേ അപരോക്ഷാനുഭൂതി കൈവരുകയുള്ളൂ എന്നു സാരം.

സർവ്വസാക്ഷിയായിരിക്കുന്ന ബ്രഹ്മത്തെ സാക്ഷാത്കരിക്കുന്നതിന് ഭൗതിക നിലയിലുള്ള ഒന്നും തന്നെ ആവശ്യമില്ല ഭൗതികനിലയിലുള്ള ഒന്നിനും പൂർണ്ണതയില്ല. തൊണ്ണൂററാറു തത്ത്വങ്ങൾ കടന്നാലേ പൂർണ്ണനില ആരംഭിക്കുന്നുള്ളൂ. എന്നാൽ ഭൗതികനിലയിലുള്ള എല്ലാം തന്നെ ബ്രഹ്മത്തെ ആശ്രയിച്ചാണ് നിലനിൽക്കുന്നത്. താൻ തന്നെ താനായും, ബ്രഹ്മമായും സാക്ഷാത്കരിക്കുകയാണ് വേണ്ടത്. തന്റെ സാക്ഷാൽ സ്വരൂപത്തെ കണ്ടറിയുന്ന അവസ്ഥയാ

ണ് വിദേഹമുക്താവസ്ഥ കഴിഞ്ഞുള്ള തുര്യനില. തന്നിൽ ജീവാത്മാവായി സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്ന ചൈതന്യസ്വരൂപത്തെ, അതേ ചൈതന്യസ്വരൂപം കൊണ്ട് അറിയുന്നതാണ് ബ്രഹ്മസാക്ഷാത്കാരം, ബ്രഹ്മം ഒന്നിലും ചേർച്ചയില്ലാതെ സ്ഥിതിചെയ്യുന്നു. താൻ തന്നെ ബ്രഹ്മം എന്നുള്ള ദൃഢനിശ്ചയം തന്നെയാണ് ബ്രഹ്മസാക്ഷാത്കാരം ഈ ബ്രഹ്മനിലയാണ് അപരോക്ഷാനുഭൂതി. ഈ നിലയാണ് ആകാശമെന്ന് ആർഷഭാരതത്തിലെ മഹത്തുക്കൾ വിശേഷിപ്പിച്ചിട്ടുള്ളത്.

വേദങ്ങളിലെ നാലു മഹാവാക്യങ്ങൾ വെളിപ്പെടുത്തുന്നത് അഹിംസയിൽ കൂടെയാണ്, എല്ലാ ഹിംസയും നടന്നുകൊണ്ടിരിക്കുന്നു എന്നാണ്. സുഖവും ദുഃഖവുംപോലെ അവ അനുഭവിക്കുന്നതിനും, അറിയുന്നതിനും പരംപൊരുളും (ബ്രഹ്മവും) ശരീരവും വേണം. അഹിംസയിൽ കൂടെയാണ് ഹിംസ നടക്കുന്നതെന്ന അറിവാണ് ആർഷധർമ്മം അഥവാസനാതന ധർമ്മം എന്നും അറിയണം. ഈ ആർഷധർമ്മം ഹിന്ദുധർമ്മം എന്നും അറിയപ്പെടുന്നു അയ്യാവൈകുണ്ഠനാഥർ അരുളിചെയ്ത ഉച്ചിപ്പടിപ്പിലെ 35–ാം മന്ത്രം ഘോഷിക്കുന്നത് ''തത്''', 'ത്വം'' എന്നീപദങ്ങളെ സാമവേദവുമായി ഘടിപ്പിച്ചാണ്. ''തത്''' എന്ന പദവും ''ത്വം'' എന്ന പദവും വേദാഗമങ്ങൾക്കും അപ്പുറം സ്ഥിതിചെയ്യുകയാണ്. ഇത്തരം ആത്മതത്വങ്ങൾ എഴുതിയോ, പറഞ്ഞോ ബോദ്ധ്യപ്പെടുത്താൻ സാദ്ധ്യമല്ല. ഇവയെല്ലാം സ്വഅനുഭവത്തിൽ വരേണ്ട കാര്യങ്ങളെന്ന് അറിയണം.

**വ്യാഖ്യാതാക്കൾ**

# ഉച്ചിപ്പഠിപ്പ് (ഉയർന്ന പഠനം)

പ്രപഞ്ചം മിഥ്യയാണെന്ന തത്ത്വം മുമുക്ഷുക്കളായ 'ചാൻേറാർ മക്കളെ' ബോധ്യപ്പെടുത്തി പ്രപഞ്ചത്തിൻെറയും ജീവൻെറയും മിഥ്യാ സ്വഭാവത്തെ വെളിപ്പെടുത്തി, അദ്വൈത ബ്രഹ്മഭാവം പ്രകാശിപ്പിച്ച് അനുഗ്രഹിക്കുന്ന ആചാര്യനായ ശിവനെയും, സംസാര ദുഃഖത്തെ ഇല്ലാതാക്കി ജീവിതം സമ്പദ്സമൃദ്ധമാക്കുന്ന ആചാര്യനായ ഭഗവാൻ നാരായണനെയും സ്മരിച്ചുകൊണ്ട് മന്ത്രം ആരംഭിക്കുന്നു. ഉയർന്ന പഠനമായ ഈ മന്ത്രത്തിൽ വിഷ്ണുവിനും ശിവനുമാണ് പ്രാമുഖ്യം കൊടുത്തിട്ടുള്ളത്. വിഷ്ണുഭാവവും ശിവഭാവവും ജീവാത്മാവിൻെറ (ശ്വാസത്തിൻെറ പ്രാണൻെറ) രണ്ട് അവസ്ഥകളാണ്, അല്ലാതെ പടങ്ങളിലോ, പ്രതിമകളിലോ കാണുന്ന വിഷ്ണുവോ ശിവനോ അല്ല.അതുകൊണ്ട് മുമുക്ഷുക്കൾ ഇവ രണ്ടും ശരീരത്തിൽ കുടികൊള്ളുന്ന ജീവനാണെന്ന് അറിയേണ്ടതാണ്.

1 ശിവശിവാ! ഹരിഗുരു! ശിവശിവ!

**സാരം:–** ശിവനെ! കളങ്കമററ ശിവനേ! ആദിയും അന്ത്യവുമില്ലാതിരിക്കുന്ന ശിവനേ! സംസാര ദുഃഖത്തെ തീർക്കുന്ന, ഭഗവാനേ നാരായണ സ്വരൂപിയും ആചാര്യനുമായ ശിവനേ! പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** ആർഷഭാരതത്തിൽ എന്നല്ല ഭൂലോകം മൊത്തത്തിൽ എക ദൈവ വിശ്വാസം ശിവനിലൂടെ അർപ്പിച്ചിരുന്നു. ബ്രഹ്മാവ് സൃഷ്ടിക്കുകയും വിഷ്ണു ഭഗവാൻ സമ്പൽ സമൃദ്ധികൊടുത്ത് പരിപാലിക്കുകയും പരംപൊരുളായ ശിവൻ തന്നിൽ ലയിപ്പിക്കുകയും ചെയ്യുന്നു. ത്രിമൂർത്തികളെ സ്വശരീരത്തിൽ അറിയാതെ വരുമ്പോൾ ശിവപാദം ചേരാതെ ചത്തുപോകുന്നു. ഇന്ന് എത്രപേർക്ക് ഉന്നത നില പ്രാപിക്കാൻ സാധിക്കും എന്ന് ചിന്തിക്കേണ്ട കാര്യമാണ്. ശിവപദം ചേരണമെങ്കിൽ ഇന്നു കാണപ്പെടുന്ന ജഡ വസ്തുക്കളായ

തൊണ്ണൂററാറു തത്ത്വങ്ങളെയും പിന്നിടണം. അത്തരം മഹത്തുക്കൾക്ക് അനുഭവത്തിൽ വരുന്നതാണ് ഉയർന്ന പഠനമായ ''ഉച്ചിഷ്ഠിഷ്.''

ശിവശിവാ! ആദിഗുരു! ശിവശിവ!

**സാരം:–** ശിവനേ! ആദിഗുരുവായ ശിവനേ! സച്ചിതാനന്ദ സ്വരൂപിയായിരിക്കുന്ന ശിവപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** സംസാര ദുഃഖം തീരുന്ന അവസ്ഥയാണ് ശിവതത്ത്വം. ആദ്യം സത് ചിത് ആനന്ദം (സച്ചിതാനന്ദം) അനുഭവിക്കണം. ഈ നില വൈഷ്ണവം. ഈ നില കടന്നാലേ പരംപൊരുളായ ശിവലയം (വിദേഹമുക്താവസ്ഥ) പ്രാപിക്കുകയുള്ളു. മനുഷ്യ ജൻമം ശിവലയം പ്രാപിക്കാനുള്ളതാണ്.

3 മൂലഗുരു! ശിവശിവാ! ശിവശിവാ! ശിവമണ്ഡലം!

**സാരം:–** ശിവനേ, മൂലഗുരുവും പ്രണവസ്വരൂപനുമായിരിക്കുന്ന ശിവനേ മണ്ഡലമെല്ലാം നിറഞ്ഞിരിക്കുന്ന ശിവനേ പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** പ്രപഞ്ച ഉല്പത്തിക്കു മുമ്പിനാലേ സ്ഥിതിചെയ്യുന്നതാണ് ''പ്രണവനാദം.'' ആ പ്രണവനാദത്തിൽ നിന്നും പ്രപഞ്ചം ഉണ്ടായി. ആ പ്രണവനാദമാണ് ശിവപൊരുൾ. ആ മൂല പൊരുൾ മണ്ഡലമെല്ലാം നിറഞ്ഞിരിക്കുന്നു. ആ ശിവപൊരുളിനെ ശരീരത്തിൽ അറിയുക.

4 അല്ലാ ഇല്ലല്ലാ, ഇറൈശൂൽ മഹിലല്ലാ! ശിവശിവാ! ശിവമണ്ഡലം!.

**സാരം:–** ഉല്പത്തിക്കു കാരണ ഭൂതനേ, പ്രകാശസ്വരൂപിയേ, എങ്ങും നിറഞ്ഞവനേ, സുഖദുഃഖരഹിതനേ, പരിശുദ്ധവസ്തുവേ, അജ്ഞാനം ഇല്ലാത്തവനേ, പഞ്ചഭൂതങ്ങൾക്കുമപ്പുറം സ്ഥിതിചെയ്യുന്ന പരംപൊരുളേ! ശിവനേ ശിവപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** പ്രപഞ്ചോല്പത്തിക്കു കാരണ ഭൂതൻ പരംപൊരുളാണ്. എങ്ങും നിറഞ്ഞവനും, എന്നാൽ എങ്ങും ഇല്ലാ എ

ന്നു പറയാൻ കഴിയാതെ സ്ഥിതി ചെയ്യുവാനും, ദുഃഖരഹിതനും, പ്രകാശസ്വരൂപിയും, പരിശുദ്ധവസ്തുവും, പഞ്ചഭൂതങ്ങൾക്കുമപ്പുറം സ്ഥിതി ചെയ്യുന്നവനും പരംപൊരുളാണ്. ഇപ്രകാരം പരംപൊരുളായ ശിവനെ ശരീരത്തിൽ അറിയുക എന്നതാണ് മനുഷ്യ ജൻമം കൊണ്ടുദ്ദേശിക്കുന്നത്. മറിച്ചുള്ള അറിവ് അജ്ഞതയാണ്.

അൽ + ആ = അല്ലാ–പ്രകാശസ്വരൂപി
ഇൽ + അല്ലാ = ഇല്ലല്ലാ–അജ്ഞാനം ഇല്ലാത്തവൻ
മ + അൽ + അല്ലാ = മഹിലല്ലാ–സുഖദുഃഖം ഇല്ലാത്തവൻ
ഇറൈശൂൽ = ഉല്പത്തിക്കുകാരണഭൂതൻ (പരംപൊരുൾ)

5 ഹരിനാരായണഗുരു! ശിവശിവാ! ശിവമണ്ഡലം!

**സാരം:–** ഗുരുവേ, അഴിവററ നിത്യവസ്തുവും, കരുണാനിധിയുമായിരിക്കുന്ന ഹരിനാരായണരേ! ശിവനേ, മണ്ഡലമെല്ലാം നിറഞ്ഞിരിക്കുന്ന ശിവനേ! പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** അഴിവില്ലാത്ത വസ്തുവും, പ്രണവസ്വരൂപനുമായ ശിവപൊരുളാണ് പ്രപഞ്ചമെല്ലാം നിറഞ്ഞിരിക്കുന്നത്. സമ്പൽ സമൃദ്ധിയെ പ്രദാനം ചെയ്യുന്ന ഭഗവാൻ നാരായണരിലൂടെ ഈ തത്ത്വം അറിയേണ്ടതാണ്. എങ്കിലേ പരംപൊരുളായ ശിവതത്ത്വം സിദ്ധമാവുകയുള്ളു.

6 നാഥൻ! ഗുരുനാഥൻ! ശിവശിവാ! ശിവമണ്ഡലം!.

**സാരം:–** ശിവനേ! എല്ലാ ചരാചരങ്ങൾക്കും നാഥനായിരിക്കുന്നവനും, പ്രണവനാദത്തെ (ഓങ്കാരം) ഉണ്ടാക്കിക്കൊണ്ടിരിക്കുന്നവനും ആചാര്യനുമായ ശിവനേ! മണ്ഡലമെല്ലാം നിറഞ്ഞിരിക്കുന്ന പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

7 പരലോകം അളന്ത, പച്ചൈമാൽ നാരായണർ! ശിവശിവാ! ശിവമണ്ഡലം!

**സാരം:–** ഇഹ പരലോക ജീവികൾക്കു പടി അളക്കുന്ന സച്ചിദാനന്ദ പൊരുളും പരലോകത്തേയ്ക്കു വഴികാട്ടിയും ആയ നാരായണരേ, ശിവനേ, മണ്ഡലമെല്ലാം നിറഞ്ഞിരിക്കുന്ന പരം

പൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** ഭൂലോകവാസികൾക്ക് സമ്പൽ സമൃദ്ധികളെ തന്ന് (പടി അളക്കുന്ന) അനുഗ്രഹിക്കുന്നത് ഭഗവാൻ നാരായണൻ ആണ്. പരലോകത്തേക്കുള്ള വഴിതെളിച്ചുതരുന്നതും ഭഗവാൻ നാരായണനാണ്. ഭൂലോകമെല്ലാം നിറഞ്ഞിരുന്നുകൊണ്ട് ശിവപൊരുളിൽ ലയിക്കാനുള്ള സാഹചര്യം ഒരുക്കികൊടുക്കുന്നതും ഭഗവാൻ നാരായണനാണ്. അതായത് ഉത്തമ മുമുക്ഷുക്കൾക്ക് ശിവലയം സാദ്ധ്യമാക്കി കൊടുക്കുന്നു എന്നു സാരം.

8 തിരുവുക്കും ചടൈ ഗുരു! ശിവശിവാ! ശിവമണ്ഡലം!

**സാരം:–** ഭൗതികത്തിൽ മേന്മ കൊടുക്കുന്ന ഭൂമീദേവിക്കു കാരണഭൂതനും ജ്ഞാന ഗുരുവുമായ ശിവനേ, മണ്ഡലമെല്ലാം നിറഞ്ഞിരിക്കുന്ന പരംപൊരുളേ! അങ്ങേക്കുനമസ്ക്കാരം.

**കുറിപ്പ്:–** ഗൃഹനായിക എപ്രകാരം ഗൃഹം പരിപാലിക്കുന്നുവോ അപ്രകാരം ഭൂലോകത്തെ പരിപാലിക്കുന്നത് പ്രകൃതിമാതാവാണ്. പ്രകൃതിമാതാവ് ഭൂലോക വാസികൾക്ക് സമ്പൽ സമൃദ്ധിയും, ദുഃഖവും കൊടുക്കുന്നു. ഇത് ഭൗതികനിലയാണ്. ഈ ഭൗതികനിലയിൽ നിന്നും ശിവനില പ്രാപിക്കുകയാണ് മുഖ്യം. ബാഹ്യനിലക്ക് അനുഗ്രഹിക്കുന്നത് (പരോക്ഷജ്ഞാനം) പ്രകൃതിമാതാവാണ്.

9 ചെങ്കൺതിരുഗുരു! ശിവശിവാ! ശിവമണ്ഡലം!

**സാരം:–** ജ്ഞാനകണ്ണോടുകൂടിയ ശിവനേ, ശ്രീ ഗുരുവായ ശിവനേ, മണ്ഡലമെല്ലാം നിറഞ്ഞിരിക്കുന്ന ശിവനേ, പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** ശിവൻ ജ്ഞാനകണ്ണുള്ള പരംപൊരുൾ ആണ്. ആ പരംപൊരുളിന്റെ അനുഗ്രഹം ഉണ്ടായാലേ പലപടികൾ കടന്ന് പരമോന്നതനില സിദ്ധമാവുകയുള്ളൂ. ഈ നില സിദ്ധമായാൽ ശിവലയം സാദ്ധ്യമാകും. അപ്രകാരം ശിവലയം സിദ്ധിച്ചാൽ ഭൂമണ്ഡലത്തെ കടന്ന പ്രപഞ്ചമായി തീരാം. അതുതന്നെയാണ് പ്രപഞ്ചം നിറഞ്ഞിരിക്കുന്ന അവസ്ഥ. അതിനായി യത്നിക്കേണ്ടതാണ്.

10 സന്ന്യാസിഗുരു! ശിവശിവാ! ശിവമണ്ഡലം!

**സാരം:-** സന്ന്യാസിയും, സകലതും ത്യജിച്ച് ഗുരുവായിരിക്കുന്ന ശിവനേ, മണ്ഡലമെല്ലാം നിറഞ്ഞിരിക്കുന്ന പരംപൊരുളേ!അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:-** പരംപൊരുളായ ശിവലയത്തിനു വഴിയാംവണ്ണം തപസ്സനുഷ്ടിക്കണം. ഉത്തമ സന്ന്യാസം ആവശ്യമാണ്. പടിപടിയായി ഈ കാണപ്പെടുന്നതെല്ലാം ത്യജിക്കുകയും ചെയ്യണം. അപ്രകാരമുള്ള സന്ന്യാസിമാർക്ക് പ്രപഞ്ചം നിറഞ്ഞിരിക്കുന്ന പരംപൊരുളായ ശിവലയം സാദ്ധ്യമാകും

11 മഹാഗുരു! ശിവശിവാ!ശിവശിവാ! ശിവമണ്ഡലം!

**സാരം:-** മഹാഗുരുവായിരിക്കുന്ന ശിവനേ; മണ്ഡലമെല്ലാ നിറഞ്ഞിരിക്കുന്ന പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:-** ഗുരുവും പരംപൊരുളുമായ ശിവനാണ് ഭൂമണ്ഡലമെങ്ങും നിറഞ്ഞു സ്ഥിതി ചെയ്യുന്നത്. ആ പരംപൊരുൾ തന്നെയാണ് പ്രപഞ്ചം നിറഞ്ഞിരിക്കുന്നതും. ആ മഹാഗുരുവിനെ പ്രാപിക്കുക. അപ്പോൾ ആ ജീവാത്മാവ് കുടികൊള്ളുന്ന മനുഷ്യൻ രക്ഷിക്കപ്പെടും. ദൈവം വന്ന് രക്ഷിക്കുമെന്നുള്ള വിശ്വാസവും ധാരണയും തെററാണ്. അപ്രകാരം ഒരു ദൈവവും വന്ന് ആരെയും രക്ഷിക്കുകയില്ല. രക്ഷകൻ തന്നിൽ താന്നെ സ്ഥിതി ചെയ്യുന്നു.

12 ഹരി, സംഹാരഗുരു! ശിവശിവാ! ശിവമണ്ഡലം!

**സാരം:-** സംസാരദുഃഖത്തെ തീർത്ത് സച്ചിദാനന്ദം പ്രദാനം ചെയ്യുന്നവനും അഴായാപൊരുളും ഗുരുവുമായ നാരായണരേ, ശിവനേ മണ്ഡലമെല്ലാം നിറഞ്ഞിരിക്കുന്ന പരംപൊരുളേ അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:-** സംസാരദുഃഖത്തെ തീർക്കുന്നത് ഭഗവാൻ നാരായണർ ആണ്. സച്ചിദാനന്ദം പ്രദാനം ചെയ്യുന്നതും ഭഗവാൻ നാരായണർ തന്നെയാണ്. അപ്രകാരം ഭൂമണ്ഡലമെങ്ങുമുള്ള ജീവജ്ജാലങ്ങൾക്ക് സമ്പൽ സമൃദ്ധിപ്രദാനം ചെയ്യുന്ന നാരാ

യണർ അഴിയാപൊരുളും, പ്രണവസ്വരൂപനും, പ്രപഞ്ചം നിറഞ്ഞു കവിഞ്ഞ് സ്ഥിതിചെയ്യുന്നതുമായ ശിവസന്നിധിയിൽ മുമുക്ഷുക്കളെ കൊണ്ടെത്തിക്കും.

13 മഹാഗുരു! ശിവശിവാ! ശിവഗുരുമണ്ഡലം!

**സാരം**:– മഹാഗുരുവും നീയേ, പരിപൂർണ്ണവസ്തുവും നീയേ; പ്രപഞ്ചം നിറഞ്ഞ ആദിഗുരുനാഥനും നീയേ, ശിവനേ പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്**:– മഹാഗുരുവാണ് ശിവൻ. പരിപൂർണ്ണനും ശിവനാണ്. പ്രപഞ്ചം നിറഞ്ഞിരിക്കുന്ന വസ്തുവും ശിവനാണ് ആദിഗുരുനാഥനും ശിവനാണ്. എല്ലാം ശിവമയം എന്ന് അറിയേണ്ടതാണ്.

14 മണ്ഡലം, ഗുരുമണ്ഡലം! മായൻ ഗുരുമണ്ഡലം!

**സാരം**:– മൂന്നു മണ്ഡലവും നിറഞ്ഞിരിക്കുന്ന ഗരുനാഥാ ആറ് ആധാരത്തിനുമപ്പുറം സ്ഥിതിചെയ്യുന്നവനും 'മായയെ നിവർത്തിച്ചവനുമായ പരബ്രഹ്മമേ! അങ്ങു പരംപൊരുളായി വിളങ്ങുന്നു. അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്**:– അഗ്നിമണ്ഡലം, സൂര്യമണ്ഡലം, ഗുരുമണ്ഡലം തുടങ്ങിയ മൂന്ന് മണ്ഡലങ്ങളും നിറഞ്ഞു നില്ക്കുന്നതാണ്. ഗുരുനാഥനായ ശിവൻ. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, ഹൃദയം, വിശുദ്ധി, ആജ്ഞാചക്രം ഇവയ്ക്കു മപ്പുറം സ്ഥിതിചെയ്യുന്നതും പരമശിവനാണ്. മായയെ നിവർത്തിച്ചവനും ശിവനാണ്. ശിവൻ പരബ്രഹ്മവും, പരംപൊരുളുമായി വിളങ്ങുന്നു.

15 കുണ്ഡലം, ഗുരുകുണ്ഡലം! ശിവശിവാ! ഗുരുകുണ്ഡലം!

**സാരം**:– ബ്രഹ്മാണ്ഡം നിറഞ്ഞവനും നീയേ, പരിപൂർണ്ണവസ്തുവും നീയേ, ഗുരുമയവുമായ ശിവനേ, മണ്ഡലമെല്ലാം നിറഞ്ഞു വിലസുന്ന ഗുരുനാഥാ, ശിവനേ പരംപൊരുളേ അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** ബ്രഹ്മാണ്ഡം നിറഞ്ഞു കവിഞ്ഞ് സ്ഥിതി ചെയ്യുന്ന പരംപൊരുളാണ് ശിവൻ. പരിപൂർണ്ണ വസ്തുവും ശിവനാണ്. മഹാഗുരുവും ശിവനാണ്. ഇപ്രകാരം പരംപൊരുളായ ശിവൻ പ്രപഞ്ചം മുഴുവൻ സ്ഥിതി ചെയ്യുന്നു. അപ്രകാരം സ്ഥിതിചെയ്യുന്ന ശിവനെ സ്വശരീരത്തിൽ അറിയുക.

16 സംഘം, നദികുണ്ഡലം! ധരണിയതു കുണ്ഡലം!

**സാരം:–** ഭൂലോകം നിറഞ്ഞുനില്ക്കുന്ന ഉത്തമരായ ജനസമൂഹവും, ജ്ഞാനത്താൽ ശ്രീ ഗുരുമയമായിരിക്കുന്ന ആകാശവും സംഗമിച്ച് ഭൂലോകരാൽ അങ്ങ് പുകഴ്ത്തപ്പെടുന്നു. നദികൾ, മഹാസമുദ്രത്തിൽ ലയിക്കുന്നതുപോലെ ഉത്തമരായ ജനസമൂഹവും പരംപൊരുളായ ശിവനിൽ ലയിക്കുന്നു.

**കുറിപ്പ്:–** ഉത്തമരായ മനുഷ്യരാശിയെ കൊണ്ട് നിറയേണ്ടതാണ് ഭൂലോകം. ഈ കലിയിൽ അധമൻമാരെ കൊണ്ട് നിറഞ്ഞിരിക്കുന്നു. ജ്ഞാനത്താൽ ഐശ്വര്യം കളിയാടി ഗുരുമയമായിക്കേണ്ട ആകാശം ഇന്ന് മാലിന്യം കൊണ്ട് മൂടപ്പെട്ടിരിക്കുന്നു. ശുദ്ധമായ ആകാശത്തിൽ ഉത്തമരായ മനുഷ്യർ സംഗമം ചെയ്യാതെയും പരംപൊരുളായ ശിവനിൽ സ്വയം അർപ്പിക്കുകയും ചെയ്യാതെ കഴിയുന്നു. പരംപൊരുളായ ശിവനെ ഉത്തമർ പുകഴ്ത്തും, അധമർ ആക്ഷേപിക്കും. നദികൾ മഹാസമുദ്രത്തിൽ സംഗമിക്കുന്നതുപോലെ ഉത്തമരായ മനുഷ്യർ പരംപൊരുളായ ശിവനിൽ ലയിക്കും.

17 ധരണിയതു കുണ്ഡലം! ധരണിപുകഴ്കുണ്ഡലം!

**സാരം:–** ഭൂലോകം ബ്രഹ്മാണ്ഡത്തിൽ അടങ്ങിയതും വൈകുണ്ഠലോകം പോലെ പുകഴ്പ്പെററിരിക്കുന്നതും ശിവശക്തി കളിയാടുന്നതുമാണ് പരംപൊരുൾ!

**കുറിപ്പ്:–** ഭൂലോകം (ശരീരം) ബ്രഹ്മാണ്ഡത്തിൻെറ വജ്രകുണ്ഡലം പോലെ ശോഭിക്കുന്നു. വൈകുണ്ഠം പോലെ പുകഴ്പെററിരിക്കുന്നു. ഭൂലോകമെങ്ങും ശിവശക്തി കളിയാടി

കൊണ്ടിരിക്കുന്നു. അത് പരംപൊരുളിൻെറ കൃപാകടാക്ഷ ത്താലാണ്.

18 ശിവാശിവാ! എങ്കും നിറൈന്തവർ! ഏകമായ്- നിറൈന്തവർ! ശിവാശിവാ!

**സാരം:-** ശിവനേ പ്രപഞ്ചം മുഴുവൻ നിറഞ്ഞവനും എന്നാൽ ഒന്നിനോടും പററില്ലാതെ ഏകമായ് വിളങ്ങുന്നവനുമായ ശിവനേ, പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:-** പ്രപഞ്ചം മുഴുവൻ നിറഞ്ഞുനില്ക്കുന്ന പരംപൊരുളാണ് ശിവൻ. ഒന്നിനോടും ചേർച്ചയില്ലാത്ത വസ്തുവും ശിവനാണ്. ഏകമായി വിളങ്ങുന്നതും ശിവനാണ്. ശിവൻ അല്ലാതെ ഒന്നും ഈ പ്രപഞ്ചത്തിൽ ഇല്ല.

19 ഏകഗുരുവാക പടൈത്തു, അതുനിറൈന്തവർ! ശിവാശിവാ!

**സാരം:-** മൂലപൊരുളായും, ഏകഗുരുവുമായി വെവ്വേറെ സൃഷ്ടിച്ച് അതിൽ നിറഞ്ഞ് അടങ്ങിയിരിക്കുന്നവനുമായ ശിവനേ, പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:-** മൂലപൊരുളായ ശിവൻ സ്വയംഭൂവാണ്. അതേസമയം സ്വയംഭൂവായ ശിവൻ തന്നെയാണ് ഏകഗുരുവായതും, വെവ്വേറെ സൃഷ്ടിചെയ്ത് അതിൽ നിറഞ്ഞ് അടങ്ങിയിരിക്കുന്നതും.

20 പടൈത്തു നിറൈന്തവർ! ബാലൻ വടിവുകൊണ്ടവർ!

**സാരം** അണു മുതൽ അണ്ഡം വരെ ഉല്പത്തിക്കു കാരണഭൂതനും നീയേ, എപ്പോഴും ബാലനായിരിക്കുന്നവനും നീയേ, ബാലനായ് രൂപാന്തരം പ്രാപിച്ചവനും നീയേ, ശിവനേ പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം

**കുറിപ്പ്:-** ഉല്പത്തിക്കു കാരണഭൂതനാണ് പരംപൊരുളായ ശിവൻ. അണു മുതൽ അണ്ഡം വരെ സൃഷ്ടിക്കുന്നതും പരംപൊരുളായ ശിവനാണ്. എപ്പോഴും ബാലനായിരിക്കുവനും പരംപൊരുളായ ശിവനാണ്. ഇപ്രകാരം വർത്തിക്കുന്ന ശിവനാണ് പരംപൊരുൾ.

21 വങ്കാളാർ, പങ്കാളർ! പാരുലോകം അളന്തവർ!

**സാരം:-** സംസാരദുഃഖത്തിൽ ഉഴലുന്ന ജീവികളെ കരകയററി സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുന്നവനും നീയേ, ശരീരമാകുന്ന ബ്രഹ്മാണ്ഡത്തെ തൻെറ കാലടിയാൽ അളന്നവനും നീയേ, പാപഹന്താവായ നാരായണരും നീയേ, ശിവനേ പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:-** ജീവജാലങ്ങളെ സംസാരദുഃഖങ്ങളിൽ നിന്നും കരകയററുന്നത് പരംപൊരുളായ ശിവനാണ്. അവയുടെ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുന്നത് പരംപൊരുളായ ഭഗവാൻ നാരായണരാണ്. ബ്രഹ്മാണ്ഡത്തെ തൻെറ കാലടിയാൽ അളന്നത് പരംപൊരുളായ നാരായണരാണ്. (മഹാബലി ചക്രവർത്തിയുടെ കാര്യമല്ല ആത്മതത്ത്വമാണ്) പാപ ഹന്താവായ പരംപൊരുളും ശിവനാണ്.

22 അളന്തവർ, തിരുമാൽ! ആദിഗുരു സന്യാസി!

**സാരം:-** ആദിഗുരുനാഥനും ഭൂലോകത്തെ തിരുവടിയാൽ അളന്നവനുമായ മഹാവിഷ്ണുവാണ് സന്യാസിയായ പററററ (ഒന്നിനോടും ബന്ധമില്ലാത്ത) പരംപൊരുൾ,

**കുറിപ്പ്:-** ആദിഗുരുനാഥനും ഭൂലോകത്തെ തിരുവടിയാൽ അളന്നവനും പരംപൊരുളായ നാരായണർ ആണ്. ഒന്നിനോടും ബന്ധമില്ലാത്ത സന്യാസിയാണ് പരംപൊരുളായ ശിവൻ ബ്രഹ്മാ, വിഷ്ണു, മഹേശ്വരൻമാർ. മൂന്നിനെയും ഒന്നായി കാണണം. ശരീരത്തിലെ മൂന്ന് അവസ്ഥകളാണ്. ത്രിമൂർത്തികൾ. വിദേഹ മുക്താവസ്ഥ, തുര്യാവസ്ഥ, തുര്യാതീതാവസ്ഥ ഇവയാണ് ശരീരത്തിലെ തത്ത്വപരമായ ഉന്നതനിലയിലുള്ള മൂന്ന് അവസ്ഥകൾ.

23 ശിവശിവാ! സന്യാസി ച്ചെന്തിവേൽ വടിവും അവർ!

**സാരം:-** ജ്ഞാനവേൽ ആയി രൂപാന്തരം പ്രാപിച്ചവനും നീയേ! സന്യാസത്തിൻെറ മുദ്രയായ ജ്ഞാനവടിവായവനും നീയേ! ശിവനേ പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** സന്യാസിയായ ശിവനാണ് നിശ്ചലത്വം പ്രാപിക്കുന്നത്. അതേ പരംപൊരുൾ തന്നെയാണ് ബ്രഹ്മജ്ഞാനത്തെ പ്രദാനം ചെയ്യുന്നതും, അനുഭവവേദ്യമാക്കുന്നതും.

24 ചെന്തിവേൽ, സന്യാസി! ചെന്തിവേൽ, അവർ!

**സാരം:–** ജ്ഞാനവേൽ ആയി രൂപാന്തരം പ്രാപിച്ചവനും നീയേ! സന്യാസത്തിൻെറ മുദ്രയായ ജ്ഞാനവടിവായവനും നീയേ! ശിവനേ, പരംപൊരുളേ! അങ്ങേക്കുനമസ്ക്കാരം.

**കുറിപ്പ്:–** സന്യാസത്തിൻെറ മുദ്ര ജ്ഞാനവേൽ ആണ്. ജ്ഞാനവേലായി രൂപാന്തരം പ്രാപിച്ചു എങ്കിലേ പരംപൊരുളായ ശിവനാവുകയുള്ളു. അപ്രകാരം ജ്ഞാനവടിവാകുന്നത് പരംപൊരുളായ ശിവനാണ്.

25 വടിവും പുകഴ്പടൈത്തവർ! മായനിറമാനവർ! അവർ ശിവശിവാ!

**സാരം:–** സച്ചിദാനന്ദസ്വരൂപിയും നീയേ, സച്ചിദാനന്ദം കൊണ്ടു കീർത്തിമാനും നീയേ! മായയാൽ ശക്തനായവനും നീയേ ബ്രഹ്മാണ്ഡം നിറഞ്ഞവനും നീയേ! മഹേശ്വരപ്രഭോ ശിവനേ! പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** സച്ചിദാനന്ദസ്വരൂപിയും സച്ചിദാനന്ദം കൊണ്ട് കീർത്തിമാനും പരംപൊരുളായ ശിവനാണ്. മായാബലം കൊണ്ട് ശക്തിയാർജ്ജിച്ച പരംപൊരുളും ശിവനാണ്. ബ്രഹ്മാണ്ഡം നിറഞ്ഞു കവിഞ്ഞു സ്ഥിതി ചെയ്യുന്നതും പരംപൊരുളായ ശിവനാണ്. ഇപ്രകാരം പരംപൊരുളായ ശിവനെ ശരീരത്തിൽ അറിയുമ്പോൾ ശിവനില പ്രാപിക്കും.

26 കങ്കൈ കണ്ണാനവർ! കാരണം നിറൈന്തവർ!

**സാരം:–** കാരണഭൂതനും നീയേ! ജ്ഞാനത്തിൻെറ മൂർത്തീകരണവും നീയേ! ആകാശഗംഗയിൽ ചന്ദ്രക്കലയോടൊപ്പം ശോഭിക്കുന്നവനും നീയേ! എങ്ങും നിറഞ്ഞവനും നീയേ! മഹേശ്വരാ, പ്രഭോ, ശിവനേ! പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

കുറിപ്പ്:– പ്രപഞ്ചോൽപ്പത്തിക്കു കാരണഭൂതനും, ജ്ഞാനത്തിന്റെ മൂർത്തീകരണവും, ആകാശഗംഗയിൽ ചന്ദ്രക്കല പോലെ ശോഭിക്കുന്നവനും എങ്ങും നിറഞ്ഞ പരം പൊരുളും ശിവനാണ്. യഥാർത്ഥത്തിൽ പുറമേ കാണപ്പെടുന്ന ചന്ദ്രന് സ്വയം പ്രഭയില്ല. ശരീരത്തിലെ ചന്ദ്രൻ പ്രാണസൂര്യൻ ലയിക്കുന്ന മുറയ്ക്ക് പ്രകാശിക്കുന്നു.

27 നിറൈന്തു നിറൈന്തവർ! ഏകമെല്ലാംനിറൈന്തവർ!

സാരം:– എങ്ങും നിറഞ്ഞവനും നീയേ! ബ്രഹ്മാണ്ഡം മുഴുവൻ ഏകമായ് നിറഞ്ഞിരിക്കുന്നവനും നീയേ! പരമേശ്വരാ, പ്രഭോ, ശിവനേ! പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം

കുറിപ്പ്:– ബ്രഹ്മാണ്ഡം മുഴുവൻ ഏകമായ് നിറഞ്ഞ പരം പൊരുൾ ശിവനാണ്. പരം പൊരുൾ അല്ലാതെ ഈ പ്രപഞ്ചത്തിൽ സത്യമായി മറ്റൊന്നില്ല.

28 എങ്കും നിറൈന്തവർ! ഏകമായ് നിൻറവർ!

സാരം:– ബ്രഹ്മാണ്ഡം നിറഞ്ഞു തുളുമ്പി നിൽക്കുന്നവനും നീയേ! ഏകമായ് നിറഞ്ഞു നിൽക്കുന്നവനും നീയേ! മഹേശ്വരാ, പ്രഭോ, ശിവനേ!പരം പൊരുളേ! അങ്ങേക്കു നമസ്ക്കാരം.

കുറിപ്പ്:– ബ്രഹ്മാണ്ഡത്തിൽ ഏകമായി നിറഞ്ഞുനിൽക്കുന്നത് പരം പൊരുളായ ശിവനാണ്.

29 മണ്ഡലം പുകഴ്പടൈത്ത, മായൻ ഗുരുസന്യാസി!

സാരം:– ബ്രഹ്മാണ്ഡം മുഴുക്കെ കീർത്തി അടഞ്ഞവനും നീയേ! ആദിഗുരുനാഥനും നീയേ! സന്യാസിയായവനും നീയേ! ഉല്പത്തി, സ്ഥിതി, നാശം ഇവകളില്ലാത്തവനും നീയേ! അനിർവചനീയമായ ശക്തികളോടുകൂടിയവനും നീയേ! മായാരഹിതനും നീയേ! ഉമാപതേ ശംഭോ മഹാദേവാ! അങ്ങേക്കു നമസ്ക്കാരം.

കുറിപ്പ്:– ആദിഗുരുനാഥനും, ബ്രഹ്മാണ്ഡം മുഴുക്കെ കീർത്തിമാനും, സന്യാസിയും ഉല്പത്തി, സ്ഥിതി, നാശരഹിതനും ആരാലും നിർണ്ണയിക്കാൻ സാധിക്കാത്ത ശക്തിമാനും മായാരഹിതനും പരംപൊരുളായ ശിവനാണ്.

ഒന്നുമുതൽ 29 വരെയുള്ള മന്ത്രങ്ങൾ ശരീരത്തിലൂടെ ശിവതത്ത്വത്തെ വെളിപ്പെടുത്തി മുമുക്ഷുക്കളെ ആത്മ ജ്ഞാനികളാക്കി തീർക്കുന്നു. സൃഷ്ടിയും, സ്ഥിതിയും സംഹാരവുമെല്ലാം ശരീരത്തിലാണെന്നു ധരിക്കണം. ശരീരം വിട്ട് അന്യമായി ഈ പ്രപഞ്ചത്തിൽ ഒന്നും തന്നെ ഇല്ല. അതായത് പ്രപഞ്ചത്തിലുള്ളതെല്ലാം ശരീരത്തിലും, ശരീരത്തിലുള്ളതെല്ലാം പ്രപഞ്ചത്തിലും സ്ഥിതിചെയ്യുന്നു എന്ന് സാരം.

30 ശിവശിവാ! തന്തേനന്നായ്! തന്നാനായ്
തന്തേനന്നായ്! തന്നാനായ്

**സാരം:-** തരേണ്ട സൗഭാഗ്യങ്ങളും അനുഗ്രഹങ്ങളുമെല്ലാം ഒരു കുറവുംകൂടാതെ ഞാൻ നിനക്കു തന്നു കഴിഞ്ഞു. അറിഞ്ഞുണരേണ്ടത് നീയാണ്. മനഃപക്വതയനുസരിച്ച് ഉണരുക! ശിവനേ, പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:-** പരംപൊരുളിൻെറ അനുഗ്രഹത്താൽ ലഭിക്കേണ്ട സൗഭാഗ്യങ്ങളെല്ലാം സിദ്ധിച്ചു കഴിഞ്ഞു. അനുഭവത്തിൽവന്നോ എന്ന് സ്വയം അറിഞ്ഞ് ഉണരുക മാത്രമേ വേണ്ടു. മനപക്വത അനുസരിച്ച് പടിപടിയായി അറിവ് വന്ന് പൂർണ്ണതപ്രാപിക്കും.

തന്തേനന്നായ് = തന്തേൻ + നന്നായ് = തരേണ്ടത്. വഴിയാംവണ്ണം തന്നിരിക്കുന്നു.

തന്നാനായ് = തൻ + ആനായ് = സ്വയം അറിഞ്ഞവനായി അതായത് എനിക്ക് ഉത്തമനായി. പരംപൊരുളിൽ ഐക്യം പ്രാപിക്കുമ്പോൾ ആ സുകൃതി ധന്യനാവും എന്ന തത്ത്വം ഇവിടെ നിറവേറും.

31 ശിവശിവാ! ത–മാ–അ–സി! ഹരിനൻറാക
ഗുരുവേ! തുണൈ!

**സാരം:-** തത്ത്വമസി! (അ,ഉ, മ, അർത്ഥമാത്ര) അത് നീയാകുന്നു എന്ന അറിവ് ലഭിയ്ക്കുന്നതിന് മുമ്പേ, നിന്നിൽ സ്ഥിതിചെയ്യുന്നതും സംസാരദുഃഖത്തെ തീർക്കുന്നതുമായ ഹരിനാരായണനെ അറിയുക. ആദിഗുരുവായ സദാശിവൻ നിനക്കു സഹായത്തിനുണ്ടാകും, ശിവനേ! പരംപൊരുളേ! അ

ങ്ങേക്ക് നമസ്ക്കാരം.

**കുറിപ്പ്:-** സംസാരദുഃഖത്തെ തീർക്കുന്നത് ഭഗവാൻ നാരായണൻ ആണ്. തത്ത്വമസി എന്ന സാമവേദവാക്യംകൊണ്ട് അത് വെളിപ്പെടുത്തിയിരിക്കുന്നു. 'തത്' എന്ന പദം ഈശ്വരനെയും 'ത്വം' എന്ന പദം ജീവനെയും കുറിക്കുന്നു. 'അസി' എന്ന പദം ശുദ്ധി ചൈതന്യമാണ്. (ഞാൻ ഉണ്ട് എന്ന് അറിവ് തരുന്നത്) തത്, ത്വം അസി എന്നീ പദങ്ങളിൽ "ഞാൻ" ഉള്ളതുകൊണ്ട് മൂന്നും ഒന്ന് തന്നെയാണ്. ഞാൻ ഉണ്ടു എന്ന അറിവ് സിദ്ധമാകുമ്പോൾ തത്, ത്വം ഇവയ്ക്ക് സ്ഥാനം ഇല്ലാതാകും. അവശേഷിക്കുന്നത് 'ഞാൻ എന്ന അറിവ് മാത്രം. ഇവിടെയാണ് പരംപൊരുളായ സദാശിവൻെറ അനുഗ്രഹം സിദ്ധിക്കുന്നത്. ശിവനിൽ ഐക്യം പ്രാപിക്കുന്നത് ഇത് തന്നെയാണ്.

32 ശിവശിവാ! തെന്തിനന്നായ്! തെന്നാനായ്!
തെന്നാനായ്! തെന്നാനായ്!

**സാരം:-** അജ്ഞാനം അകന്നാൽ എപ്രകാരം വിജ്ഞാനം ഉണ്ടാകുമോ, അപ്രകാരം പരബ്രഹ്മ ചിന്തകൊണ്ട് സ്വയം ശിവനായും പരബ്രഹ്മമായും മാറുക. ശിവനേ! പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:-** ഞാൻ ഉണ്ട്, ഞാൻ സത്ചിത് ആനന്ദസ്വരൂപിയാണ് എന്ന അറിവുലഭിച്ച് എപ്രകാരം അജ്ഞാനം അകന്ന് വിജ്ഞാനം ഉണ്ടാകുമോ അപ്രകാരം പരബ്രഹ്മചിന്ത കൊണ്ട് ബ്രഹ്മമായിതീരാം. ബ്രഹ്മം മാത്രം സത്യം. മററുള്ളവയെല്ലാം മിഥ്യ. സത്യവസ്തുവായബ്രഹ്മത്തെ എപ്പോഴുംഅറിയുക.

തെന്തിനന്നായ് = തെൻ + തി + നന്നായ് = ജ്ഞാനത്താൽ അഴകുള്ളവനായി.

തെൻ = അഴക്, തി = ജ്ഞാനം

33 ശിവശിവാ! തന്നാനായ്! തന്നാനായ്!
തന്നാനായ്! തന്നാനായ്!

**സാരം -** സ്വയം ഉണർന്ന്, മനുഷ്യനായ നീ ബ്രഹ്മമായി തീരുക. അപ്പോൾ ഞാൻ തന്നെ നീ: നീ തന്നെ ഞാൻ എന്ന

സത്യം ബോധ്യമാവും. ശിവനേ, മഹേശ്വരാ, പ്രഭോ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** സ്വയം ഉണർന്ന് കഴിയുമ്പോൾ ഞാൻ ആനന്ദവാനാണ് എന്ന് മനസ്സിലാവും. അപ്പോൾ മനുഷ്യനായ നീ ബ്രഹ്മമായി തീരും. ഇവിടെയാണ് "തത്", ത്വം, 'അസി" എന്ന അറിവ് പൂർണ്ണമാകുന്നതും ഈശ്വരനും പരംപൊരുളും ഒന്നാകുന്നതും. ഈ നില പ്രാപിച്ചു കഴിഞ്ഞാൽ എല്ലാം 'ഞാൻ' ആയി പരിലസിക്കും. ഇവിടെയാണ് ദൈവനില കടന്ന് യോഗീശ്വരനാകുന്നത്.

തന്നാനായ്=തൻ+ആനായ്=തൻ എന്നത് ഈശ്വരനെ കുറിക്കുന്നു. മനുഷ്യൻ ദൈവം ആയി എന്ന് സാരം.

34 ശിവശിവാ! താനാനോം! താനാനോം!
താനാനോം! താനാനോം!

**സാരം:–** അപ്രകാരം ഞാൻ നീയും നീ ഞാനുമായ് രൂപാന്തരപ്പെട്ട് ഐക്യം പ്രാപിച്ചു കഴിഞ്ഞു! നാം തമ്മിൽ ഇനി വ്യത്യാസമേ ഇല്ല! നാം ഏകമായി കഴിഞ്ഞു! ശിവനേ, ഉമാപതേ, പരം പൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:–** അയം ആത്മാബ്രഹ്മം (ഞാനും ബ്രഹ്മവും ഒന്നാകുന്നു.) എന്ന അറിവ് ദൃഢീകരിച്ച് ഒന്നായി ലയിക്കുന്ന അവസ്ഥയാണിത്. ഈ നിലപ്രാപിച്ചു കഴിയുമ്പോൾ ഞാനെന്നും നീയെന്നുമുള്ള വ്യത്യാസം ഇല്ലാതായി തുര്യനിലയിൽ എത്തി മൗനാതീതനായി, പരംപൊരുളായി രൂപാന്തരം പ്രാപിക്കും. ഇതാണ് സ്വയം ശിവനായും ബ്രഹ്മമായും തീരുന്ന അവസ്ഥ.

താനാനേം=താൻ+ആനോം.

35 ശിവശിവാ! നാനാനോം! നാനാനോം!
നാനാനോം! നാനാനോം!

**സാരം:–** 'നീയും' 'ഞാനും' ഒന്നായി കഴിഞ്ഞു. അറിവും അനുഭവവും വന്നു കഴിഞ്ഞു. ഞാൻ, നീ എന്ന ഭാവഭേദം ഇല്ലാതായി രണ്ടും ഏകമായി, ശിവനേ പരംപൊരുളേ! അങ്ങേക്ക് നമസ്ക്കാരം.

**കുറിപ്പ്:-** താൻ ഈശ്വരനിൽ നിന്നും ഒരു അണുപോലും വേർപെട്ടില്ല എന്ന അചഞ്ചലത്വം വന്ന നിലയാണിത്. ഇവിടെയാണ് ഞാനും നീയും ഏകമാകുന്നത്. ഈ നില പ്രാപിക്കുമ്പോൾ 'നീ' എന്നും 'ഞാൻ' എന്നുമുള്ള ഭേദഭാവം നീങ്ങി ഏകമാകും. ആ നിലയാണ് അയ്യാവൈകുണ്ഠനാഥർ അരുളിച്ചെയ്യുന്നത്.

നാനാനോം = നാൻ + ആനോം.

36 ശിവശിവാ! തന്തേനന്നം! തന്തേനന്നം

തന്തേനന്നം! തന്തേനന്നം!

**സാരം:-** ശരീരപോഷണത്തിന് ആഹാരം എത്രത്തോളം ആവശ്യമാണോ അതുപോലെ ആത്മീയ പോഷണത്തിന് ആത്മോപദേശം അനിവാര്യമാണ്. അത് പകർന്നു കഴിഞ്ഞു ഞാൻ തന്നെയാണ് നീ, നീ തന്നെയാണ് ഞാൻ! ശിവനേ, പരംപൊരുളേ! അങ്ങേക്കു നമസ്ക്കാരം.

**കുറിപ്പ്:-** നമുക്ക് ഭൂമുഖത്തുനിന്നും പ്രധാനമായി ലഭിക്കുന്നത് ആഹാരമാണ്. ആഹാരത്തെ തുടർന്ന് മററ് ഭൗതിക, ആത്മീയ കാര്യങ്ങളും ലഭ്യമാകുന്നു. ശരീര പോഷണത്തിന് ആഹാരം എത്രത്തോളം അത്യന്താപേക്ഷിതമായിരിക്കുന്നുവോ അതിനെക്കാൾ ഏറെ ആവശ്യമായതാണ് ആത്മജ്ഞാനം. അതിനുള്ള അറിവ് പകരുന്നത് ഗുരുവാണ്. ആ നിലയിൽ എത്തിച്ചേർന്നതിനെ വെളിപ്പെടുത്തിയിരിക്കുകയാണിവിടെ 'ശിവശിവാ' തന്തേനന്നം തന്തേനന്നം! എന്ന മന്ത്രത്താൽ

തന്തേനന്നം = തന്തേൻ + അന്നം.

37 മഹാലിംഗം!

**സാരം:-** മംഗള സൂചകമായതും മേന്മയേറിയതുമായ മഹാലിംഗം ഞാനാണ്.

38 ശിവലിംഗം!

**സാരം:-** ശിവ സ്വരൂപത്തിന്റെ മംഗള സൂചകമായ അടയാളം (ശിവലിംഗം) ഞാനാണ്.

39 ഗുരുലിംഗം!

**സാരം:-** അറിവില്ലായ്മ അകററി ആത്മജ്ഞാനം അരുളു

ന്ന ഗുരുലിംഗം ഞാനാണ്.

40 തിരുലിംഗം!

**സാരം:-** എട്ടുവക ദൈവിക ഗുണത്തോടുകൂടിയിരിക്കുന്ന 'തിരുലിംഗം' ഞാനാണ്.

**കുറിപ്പ്:-** എട്ടുവക ദൈവികലക്ഷണം- അറിവില്ലായ്മ, തപസ്സ്, ക്ഷമ, സന്തോഷം, കൃപ, അടക്കം, അറിവ്, പരിശുദ്ധമായ സംഭാഷണം എന്നിങ്ങനെ എട്ടു ദൈവിക ഗുണങ്ങളുണ്ട്. ഇവ എട്ടും മുമുക്ഷുവിന് (മോക്ഷത്തെ ഇച്ഛിക്കുന്നവന്) ആവശ്യം വേണ്ടതാണ്.

41 ഏക്കാലിംഗം!

**സാരം:-** അന്തർ തേജസ്സായും, ബാഹ്യപ്രകാശമായും നാദബ്രഹ്മമായും ഇരിക്കുന്ന 'ഏക്കാലിംഗം' ഞാനാണ്.!

42 ഏകലിംഗം!

**സാരം:-** അറിവ് ബ്രഹ്മമായും, ആനന്ദമായും ഇരിക്കുന്ന 'ഏകലിംഗം' ഞാനാണ്.

43 ഹരിലിംഗം!

**സാരം:-** സംസാരദുഃഖത്തെ ഇല്ലാതാക്കുന്നതും എങ്ങും നിറഞ്ഞ ഉണർവ്വോടുകൂടിയതും പരംപൊരുളായ 'ഹരിലിംഗം' ഞാനാണ്.

44 ലിംഗാലിംഗം!

**സാരം:-** രൂപമായും, അരൂപമായും, അരൂപാരൂപമായും ഇരിക്കുന്ന 'ലിംഗാലിംഗം' ഞാനാണ്.

45 ചൊക്കാലിംഗം!

**സാരം:-** വേദങ്ങൾക്ക് പരംപൊരുളായും, തത്വങ്ങളിൽ വടിവുമായും ഇരിക്കുന്ന 'ചൊക്കാലിംഗം' ഞാനാണ്.

46 സുഖലിംഗം!

**സാരം:-** എട്ടുവിധസുഖങ്ങളിലും അടങ്ങിയിരിക്കുന്ന പെരുംജ്ഞാനത്തെ പ്രദാനം ചെയ്യുന്ന 'സുഖലിംഗം' ഞാനാണ്.

## എട്ടുവിധസുഖങ്ങൾ

1. വിഷയാനന്ദം - ഭോഗങ്ങളിൽ നിന്നും ലഭിക്കുന്ന ആനന്ദം.

2. ബ്രഹ്മാനന്ദം – മൂലാധാരത്തിൽ നിന്നും ലഭിക്കുന്ന ആനന്ദം.
3. വാസനാനന്ദം – നിദ്രകഴിഞ്ഞുള്ള ആനന്ദം.
4 ആത്മാനന്ദം – എങ്ങും നിറഞ്ഞിരിക്കുന്നത് ഞാൻ തന്നെ എന്നറിയുന്ന ആനന്ദം.
5. മുഖ്യാനന്ദം – സമാധിയിൽ കഴിയുമ്പോഴുള്ള ആനന്ദം
6. നിജാനന്ദം – ഒന്നിനോടും വെറുപ്പില്ലാത്ത അവസ്ഥയിൽ കൈവരുന്ന ആനന്ദം.
7. അദ്വൈതാനന്ദം – നീയും ഞാനും ഒന്നാണെന്നറിയുന്ന ആനന്ദം (തന്നാനായ്)
8. വിദ്യാനന്ദം – മഹാവാക്യവിചാരത്താൽ ഉദയമാകുന്ന ആനന്ദം.

തത്ത്വജ്ഞാനികൾക്ക് ഈഎട്ടുവിധ സുഖങ്ങളും അനുഭവത്തിൽവരും.

47 ആദിലിംഗം!

**സാരം:–** ആദിയായും, അനാദിയായും ഇരിക്കുന്ന 'ആദിലിംഗം' ഞാനാണ്.

48 **അരുൾലിംഗം!**

**സാരം:–** അരുൾ ഒളിയായും അരുൾ വടിവായും ഇരിക്കുന്ന 'അരുൾലിംഗം' ഞാനാണ്.

49 അടങ്കാലിംഗം!

**സാരം:–** അതിർവരമ്പുകളില്ലാത്തതും, നിർഗുണവും ഗുണാതീതവുമായിരിക്കുന്ന 'അടങ്കാലിംഗം' ഞാനാണ്.

**കുറിപ്പ്:–** ആർഷ ഭാരതത്തിലെ മഹത്തുക്കൾ എണ്ണമററശിവലിംഗം ഉണ്ടെന്ന് കണ്ടെത്തിയിട്ടുണ്ട്, അവയെ 1008 ലിംഗമായിട്ടും, 1008 നെ 108 ലിംഗമായിട്ടും, 108 നെ 64 ലിംഗമായിട്ടും, 64 നെ 16 ലിംഗമായിട്ടും, 16 നെ 13 ലിംഗമായിട്ടും, 13 നെ 11 ലിംഗമായിട്ടും, 11 നെ 7 ലിംഗമായിട്ടും, 7 നെ 4 ലിംഗമായിട്ടും: 4 നെ "സ്വയം ഭൂ" ആയ ഏകലിംഗമായിട്ടും ചുരുക്കിയിട്ടുള്ളതായും കാണാൻ കഴിയും. സ്വയംഭൂവായ ഏകലിംഗത്തിൽ നിന്നാണ് എണ്ണമററലിംഗങ്ങൾ രൂപം കൊള്ളു

ന്നതെന്നും അറിയണം.

അയ്യാവൈകുണ്ഠനാഥർ 13 പ്രകാരത്തിലുള്ള ശിവലിംഗത്തിന് പ്രാധാന്യം കൊടുത്തിട്ടുണ്ടെന്ന് അരുളിച്ചെയ്തിരിക്കുന്നു. ശിവലിംഗമെന്നാൽ എന്തെന്നുകൂടി വായനക്കാരും, മുമുക്ഷുക്കളും അറിഞ്ഞിരിക്കേണ്ടതാണ്. ശിവലിംഗത്തെപ്പററി പല പ്രകാരത്തിലുള്ള സങ്കല്പങ്ങളും വിശ്വാസങ്ങളും കഥകളും പ്രചരിച്ചിട്ടുണ്ട് എന്ന് കാണാൻ കഴിയും. സ്ഥൂല, സൂക്ഷ്മ, കാരണ ശരീരങ്ങളെ ഏകീകരിച്ച ശരീരത്തിനാണ് ശിവലിംഗം എന്ന് അറിഞ്ഞുണർന്ന ഭാരതത്തിലെ മഹത്തുക്കൾ വെളിപ്പെടുത്തിയിട്ടുള്ളത്. അപ്രകാരം മൂന്ന് ശരീരങ്ങളും ഒന്നായതാണ് ലിംഗശരീരം. ലിംഗം മംഗളകരമാണ്.

ഓരോ മനുഷ്യ ജീവിയുടെയും പുറമേ കാണപ്പെടുന്ന സ്ഥൂല ശരീരത്തിനുള്ളിലായി സൂക്ഷ്മശരീരം സ്ഥിതിചെയ്യുന്നു. (സ്വപ്നാവസ്ഥയിലുള്ള ശരീരം) സ്ഥൂല, സൂക്ഷ്മ ശരീരങ്ങൾക്കുള്ളിലായി കാരണശരീരം കാണപ്പെടുന്നു. (ഗാഢ സുഷുപ്തിയിലുള്ള ശരീരാവസ്ഥ) ഈ മൂന്ന് ശരീരങ്ങളും ഏകീകരിക്കുമ്പോഴാണ് ലിംഗശരീരം ആകുന്നത്. ഈ മൂന്നു ശരീരങ്ങളും ഒരു കൂട്ടിൽ ആണ് സ്ഥിതിചെയ്യുന്നത് എങ്കിലും അന്യോന്യം വേർപെട്ടാണിരിക്കുന്നത്. അവയെ ഏകീകരിക്കാൻ വഴിയാംവണ്ണം തപസ്സ് അനുഷ്ടിക്കണം. തപസ്സ് അനുഷ്ടിക്കുമ്പോൾ മൂന്ന് ശരീരങ്ങളും ഏകീകരിച്ച് ഒന്നായി, ലിംഗശരീരമാകും. വീണ്ടും തപസ്സ് തുടർന്ന് പല അവസ്ഥകൾ പിന്നിടുമ്പോൾ അടങ്കാലിംഗത്തിൽ എത്തിച്ചേരുമെന്നും മഹത്തുക്കൾ വെളിപ്പെടുത്തിയിട്ടുണ്ട്. അടങ്കാലിംഗത്തിന് അതിർവരമ്പുകൾ ഇല്ല. പ്രപഞ്ചം മുഴുക്കെ വ്യാപിച്ച് നിറഞ്ഞിരിക്കും. ഈ നിലയാണ് പരബ്രഹ്മം എന്നും അറിയണം. അയ്യാവൈകുണ്ഠനാഥർ അടങ്കാലിംഗ നില പ്രാപിച്ച് പരബ്രഹ്മമായി മനുഷ്യരാശിക്കായി ജീവസമാധിയിൽ സ്ഥിതി ചെയ്യുന്നു.

## ഉപസംഹാരം

ഉടലും, ഉയിരും അതായത് ശിവനും, ശക്തിയും ഏകോപിച്ചതാണ് ശിവലിംഗം അഥവാ ലിംഗശരീരം. സ്ഥൂല,

സൂക്ഷ്മ, കാരണ ശരീരങ്ങൾ യോജിച്ചാണ് ലിംഗശരീരം ഉണ്ടായിരിക്കുന്നത്. നിർവ്വികല്പ സമാധി സിദ്ധിക്കുന്നത് ലിംഗ ശരീരത്തിലാണ്.

ഇപ്രകാരം ഉൾപൊരുളിനെ അറിഞ്ഞുണരാനും, എല്ലാവിധ സംശയങ്ങളും അതിജീവിച്ച് പരബ്രഹ്മത്തിൽ ലയിക്കാനും അയ്യാവൈകുണ്ഠനാഥർ ഉച്ചിഷഠിഷ് എന്ന മന്ത്രത്തിലൂടെ ലോകജനതയോട് അരുളിച്ചെയ്യുന്നു. ഉയർന്ന പാനമായ ഈ മന്ത്രം 'അകവും, പുറവും' ഒന്നാക്കി പരമോന്നത നിലയിൽ എത്തിക്കും. സകല നാഡീഞരമ്പുകളെയും (4448 നാഡികളും 72000 ഉപനാഡികളും) ശുദ്ധമാക്കി ജ്ഞാനം പ്രദാനം ചെയ്യും. ഉച്ചിഷഠിഷിൽ കർമ്മം, ഭക്തി, ജ്ഞാനം, യോഗം ഇവനാലും ഒരേസമയം ഉൾക്കൊള്ളുന്നു. അറിഞ്ഞാൽ മതി, ആണവങ്ങൾ (മാലിന്യങ്ങൾ) അഴിഞ്ഞ് ശരീരം ശുദ്ധമാവാൻ! ഉച്ചിഷഠിഷ്, ഗഹനവും വർണ്ണനാതീതവുമാണ്. മനനം ചെയ്ത് ഉറപ്പിക്കേണ്ട മന്ത്രമാണിത്. നാലുമഹാവാക്യങ്ങളെ ഏകോപിപ്പിച്ച്, ഇത്ര ലളിതമായി ആരും തന്നെ ഉപദേശിച്ചിട്ടില്ല. പരംപൊരുളിനെ അഭ്യാസത്തിലൂടെ അറിയാൻ "ഉച്ചിഷഠിഷ് സഹായിക്കും.

ആർഷഭാരതത്തിൽ (ശരീരം) ചെയ്യുന്ന സത്കർമ്മങ്ങളുടെ ഫലം മഹാപുണ്യമാണ്. അത്കൊണ്ടാണ് ഭാരതഭൂമിക്ക് കർമ്മഭൂമിയെന്നും, ജ്ഞാനഭൂമിയെന്നും മററും പേരുകൾ ഉണ്ടായത്. മനുഷ്യശരീരത്തിൽ അതിമനോഹരമായ ഒരു സുഷിരം ഉള്ളതായി നമ്മുടെപൂർവ്വികരായ ജ്ഞാനയോഗികൾ കണ്ടറിഞ്ഞിരിക്കുന്നു. ജ്ഞാനയോഗികൾക്കുമാത്രമേ ഈ സുഷിരം ഭൂമദ്ധ്യത്തായി സ്ഥിതിചെയ്യുന്നു. ഇതിനെയാണ് മേലേകുളത്തിലെ സുഷിരം എന്ന് 'ചാട്ടുനീട്ടോലൈ'യിൽ അയ്യാവൈകുണ്ഠനാഥർ അരുളിചെയ്തിരിക്കുന്നത്.

സിദ്ധൻമാർ, ജ്ഞാനയോഗികൾ, ത്രിമൂർത്തികൾ ഇവരാൽ പൂജിക്കപ്പെടുന്ന ശ്രീചക്രസഞ്ചാരിണിയായ പരാശക്തി മഹേശ്വരനോട്കൂടി, സർവ്വതത്ത്വങ്ങളേയും കടന്ന് വേദങ്ങളാൽ ആരാധിക്കപ്പെടുന്ന രാജരാജേശ്വരിയായ "ബാല"സ്ഥിതിചെയ്യുന്നുണ്ട്. ഈ ശ്രീവിദ്യയെ, വഴിയാംവണ്ണം പൂജിക്കു

ന്നവർക്ക് അനുഭൂതിയും, വിദ്യാകടാക്ഷവും, ബ്രഹ്മപ്രാപ്തിയും സിദ്ധിക്കും. ഈ ബാലയെ ഉപാസിക്കാതെ അന്യമന്ത്രങ്ങളെ ജപിക്കുന്നത്കൊണ്ട് യാതൊരു പ്രയോജനവും ഉണ്ടാവുകയില്ല. ജ്ഞാനവും, യോഗവും മറ്റൊന്നുകൊണ്ടും ലഭിക്കുകയില്ല. ഈ നില പ്രാപിക്കുന്നവരെ ആദരിക്കാൻ ബ്രഹ്മാദി ദേവഗണങ്ങൾ (ശരീരത്തിലെ) രാപകലന്യേ കാത്തുനിൽക്കും. ഈ നിലയിലെത്തിയതുകൊണ്ടാണ് അയ്യാവൈകുണ്ഠനാഥരെ, മലർമാരിചൊരിഞ്ഞ് ദേവഋഷിമാർ ആദരിച്ചതായി 'ചാട്ടുനീട്ടോലൈ'യിൽ പ്രസ്താവിച്ചിരിക്കുന്നത്.

നാദബ്രഹ്മത്തെക്കാൾ പരമമായി ഈ ബ്രഹ്മാണ്ഡത്തിൽ ഒന്നും തന്നെയില്ല. രണ്ട്വസ്തുക്കൾ ലയിച്ചുണ്ടാകുന്നതാണ് 'നാദം' (പ്രാണവിഭാഗത്തിലുള്ള വ്യാനനും, ഉപപ്രാണവിഭാഗത്തിലുള്ള ധനഞ്ജയനും ശരീരത്തിൽ സംയോഗം ചെയ്യുമ്പോഴാണ് നാദം സിദ്ധമാകുന്നത്.) അതുപോലെ ഹംസബ്രഹ്മത്തിൽ പ്രപഞ്ചം ലയിക്കുന്നതുകൊണ്ട് എല്ലാററിനും മൂലമായിട്ടുള്ളത് നാദബ്രഹ്മമാണെന്ന് അറിയണം. എല്ലാ സ്ഥൂല, സൂക്ഷ്മ കാണ്ഡങ്ങളും നാദത്തിൽ നിന്നും ഉത്ഭവിച്ചതാണ്. 'ഓങ്കാരം'' ബ്രഹ്മമാണ് നാശമില്ലാത്ത പ്രണവമന്ത്രം. ഈ മന്ത്രം കൊണ്ടാണ് 'രേചകാഭ്യാസം' ചെയ്യേണ്ടത്. അതായത് അജപാ മന്ത്രത്തെ അറിയുക എന്നതാണ്.

ഇതുപോലെ, അണ്ഡമദ്ധ്യത്തിൽ പ്രതിഷ്ടിച്ചിരിക്കുന്നത് ശിവപഞ്ചാക്ഷരം ആണെന്നും അറിയണം. ഈ തത്ത്വം അറിഞ്ഞ് അനുഭവവേദ്യമാക്കിയാൽ പരമോന്നത നില പ്രാപിക്കാം. ഈ കാണപ്പെടുന്ന ജഡവസ്തുക്കളും പഞ്ചാക്ഷരത്തിൽ നിന്നും ഉണ്ടായതാണ്. അതുകൊണ്ട് മേൽഗതി ആഗ്രഹിക്കുന്ന ഏതൊരു മനുഷ്യനും ആർഷഭാരതത്തിലെ മഹർഷീശ്വരൻമാർ കണ്ടെത്തിയ നാദബ്രഹ്മത്തെ അനുഭവിച്ചറിയുക. മറ്റൊരു മാർഗ്ഗവുമില്ല.

സ്വയം ഭൂവായ സദാശിവന്റെ ലോകം സപ്തർഷി മണ്ഡലത്തിനും മുകളിലാണ് ബ്രഹ്മാണ്ഡത്തെ പതിനാല് ലോകങ്ങളായി ഭാരതത്തിലെ ഋഷികൾ വിഭജിച്ചിരിക്കുന്നു. ഉന്നതനിലയിലുള്ള നാലുലോകങ്ങളും, അതിനു താഴെ മദ്ധ്യ

നിലയിലുള്ള മൂന്ന് ലോകങ്ങളും, അതിനു താഴെ ഏഴു ലോകങ്ങളും, ഇപ്രകാരം ഈരേഴു (2×7) പതിനാലുലോകങ്ങൾ ശരീരത്തിൽ ശിരസ്സിന്റെ മുകൾ ഭാഗം മുതൽ പാദത്തിന്റെ അടിഭാഗം വരെ സ്ഥിതി ചെയ്യുന്നു.

അയ്യാവൈകുണ്ഠനാഥർ ശിവകാണ്ഡ അധികാര പത്രത്തിൽ ഇപ്രകാരം വെളിപ്പെടുത്തിയിരിക്കുന്നു. "ഈരേഴുഉലകമുണ്ടുഇതൈയെടുത്തുച്ചൊൽവാർയാർ മകനേ!" ശരീരത്തിലെ പതിനാലുലോകങ്ങളെ സിദ്ധാദികൾക്കു പുറമേ അദ്ധ്യാത്മ രാമായണത്തിലും, ഭാഗവതത്തിലും രേഖപ്പെടുത്തിയിരിക്കുന്നു. അവ പാദത്തിന്റെ ഉൾഭാഗം മുതൽ ശിരസ്സിന്റെ മുകൾഭാഗം വരെ സ്ഥിതിചെയ്യുന്നു.

1. അതലം – പാദത്തിന്റെ അടിഭാഗം
2. വിതലം – പാദത്തിന്റെ മുകൾഭാഗം
3. നിതലം – പാദസന്ധിയിൽ
4. സുതലം – കണങ്കാലിൽ
5. മഹാതലം – മുഴങ്കാലിൽ
6. രസാതലം · തുടയിൽ
7. തലാതലം – കടിപ്രദേശത്തിൽ
8. ഭൂലോകം – നാഭിയിൽ
9. ഭുവർലോകം – കുക്ഷിയിൽ
10. സ്വർഗ്ഗലോകം – ഹൃദയത്തിന്റെ പകുതിഭാഗം വരെ
11. മഹർലോകം – ഹൃദയത്തിന്റെ മുകൾ ഭാഗം മുതൽ കണ്ഠം വരെ
12. ജനലോകം – കണ്ഠം മുതൽ ഭ്രൂമദ്ധ്യം വരെ
13. തപോലോകം – ഭ്രൂമദ്ധ്യത്തിൽ
14. ബ്രഹ്മലോകം, വിഷ്ണുലോകം, ഉമാലോകം, ശിവലോകം } ഭ്രൂമദ്ധ്യത്തിനു മുകളിൽ ഒന്നിനു മുകളിൽ ഒന്നായി സ്ഥിതിചെയ്യുന്നു.

ശിവലോകത്തിലാണ് പരബ്രഹ്മം സ്ഥിതി ചെയ്യുന്നത്.

ശരീരത്തിലെ പതിനാലു ലോകങ്ങളും പ്രത്യക്ഷമാണ്. പുറമേയുള്ള ലോകങ്ങൾ സങ്കല്പങ്ങളാണുതാനും. സങ്കല്പത്തിലുള്ള ലോകങ്ങൾ ആർക്കും അനുഭവത്തിൽ വരുകയില്ല.

പുറമേയുള്ള ലോകങ്ങൾ ഭാവനയാണ്. ഈ നിയമ പ്രകാരം സ്വർഗ്ഗലോകത്തിൽ നിന്നും അഞ്ചു പടികടന്നാലെ സത്യലോകത്തിലെ ശിവപദത്തിലും തുടർന്ന് പരബ്രഹ്മത്തിലും ലയിക്കാൻ സാധിക്കുകയുള്ളൂ. അഞ്ചാം പടി അവ്യക്തമാണ്.

അയ്യാ വൈകുണ്ഠനാഥർ അദ്ദേഹത്തിൻെറ 24-ാം വയസ്സിൽ ഈ നില പ്രാപിച്ച് ജീവൻ മുക്താവസ്ഥയിലൂടെ പരബ്രഹ്മ പദത്തിൽ ലയിച്ചു.

ആത്മീയമായി ചിന്തിച്ചാൽ സ്വർഗ്ഗലോകം എന്നത് വെറും ഭൗതികം. നേരത്തേ പറഞ്ഞ എല്ലാ ലോകങ്ങളും ശരീരത്തിലുണ്ട്. 14 ലോകങ്ങളിൽ ഉൾപ്പെട്ട സ്വർഗ്ഗലോകത്തിനുമുകളിലുള്ള ലോകങ്ങൾ ജ്ഞാനയോഗികൾക്കു മാത്രമേ അനുഭവവേദ്യമാകുകയുള്ളൂ. ശരീരക്ഷേത്രത്തെ ഭാരതീയരായ യോഗീശ്വരന്മാർ പതിനാലായി വിഭജിച്ചത് മേൽ സൂചിപ്പിച്ചുവല്ലോ ഇവ ഗുരുവിൻെറ അനുഗ്രഹം കൊണ്ട് സിദ്ധമാകുമ്പോൾ ഉന്നത നില പ്രാപിക്കാം.

സ്വർഗ്ഗത്തെപ്പറ്റിയുള്ള പൊയ്മതവാദികളുടെയും വിൺവേദക്കാരുടെയും വാദഗതികൾ ഇതിൽ നിന്നെല്ലാം മനുഷ്യരാശി മനസ്സിലാക്കേണ്ടതാണ് അവർ എവിടെ നിൽക്കുന്നുവെന്ന് അവർക്ക്പോലും അറിയില്ല. സ്വർഗ്ഗലോകത്തെകുറിച്ചും, അതിനപ്പുറമുള്ളലോകങ്ങളെ കുറിച്ചും അവർ അജ്ഞരാണ്. അതേകുറിച്ച് മനസ്സിലാക്കാനുള്ള മാർഗ്ഗങ്ങളും അവരുടെ മതഗ്രന്ഥങ്ങളിൽ ഇല്ല.

ചിലപൊയ്മതവാദികൾ ഭാരതീയ തത്ത്വശാസ്ത്രങ്ങളെ സ്വന്തമാക്കാൻ ശ്രമിക്കുന്നു. അതായത് പ്രജാപതി' എന്ന പദത്തിൻെറ അർത്ഥം മനസ്സിലാക്കാതെ ബൈബിളിൽ ഇല്ലാത്ത ''പ്രജാപതി'' എന്ന പദത്തെ പൊക്കിപ്പിടിച്ചുകൊണ്ട് നടക്കുന്നു. ''പ്രജാപതി'' എന്ന പദത്തിൻെറ അർത്ഥം 'ജീവൻ' എന്നാണ്., 'സ്ഥൂലശരീരം എന്നല്ല. അതുപോലെ തന്നെ ആദിഗുരു അഗസ്ത്യർ, തിരുവള്ളുവർ തുടങ്ങിയ മഹർഷിമാരെ താന്താങ്ങളുടെ മതത്തിൽ തിരുകികയററാൻ ശ്രമങ്ങൾ നടന്നുകൊണ്ടിരിക്കുന്നു.

അയ്യാവൈകുണ്ഠനാഥർ ഉച്ചിഷഠിഷിലൂടെ വെളിപ്പെടുത്തിയിരിക്കുന്നത് അണ്ഡത്തിലുള്ളതെല്ലാം പിണ്ഡത്തിലും, പിണ്ഡത്തിലുള്ളതെല്ലാം അണ്ഡത്തിലും അടങ്ങിയിട്ടുണ്ടെന്നാണ്. അതിനാൽ അണ്ഡപിണ്ഡങ്ങൾ രണ്ടും ഒന്നാണ് എന്നത്രേ! അതും 'തത്ത്വമസി' എന്ന മഹാവാക്യത്താൽ കോർത്തിണക്കപ്പെട്ടിട്ടുള്ളതായും കാണാൻ കഴിയും. ഈ പറഞ്ഞതിനൊക്കെയും മൂലകാരണം പ്രണവനാദമാണെന്നും വ്യക്തമാക്കിയിട്ടുണ്ട്. പ്രണവനാദത്തെ (ഓങ്കാരത്തെ) 'അ' കാരം, 'ഉ' കാരം, 'മ' കാരം, അർത്ഥമാത്ര എന്നിങ്ങനെ നാലായി തരംതിരിച്ചിരിക്കുന്നു. ഇതിനെ നാദബ്രഹ്മം, പരബ്രഹ്മം, മഹാബ്രഹ്മം എന്നെല്ലാം അറിയപ്പെടുന്നു. സദാശിവനും, മനോൻമണിയും ലയിച്ചിരിക്കുന്നതും പരബ്രഹ്മത്തിലാണ്. ഇതിനെ അഞ്ചാംവേദമായും കാണണം. ഇത് ജ്ഞാനയോഗികൾക്ക് മാത്രമേ സിദ്ധമാവുകയുള്ളൂ.

<u>കുറിപ്പ്:-</u> ഉപക്രമത്തിലും, ഉപസംഹാരത്തിലും രേഖപ്പെടുത്തിയിട്ടുള്ള പലകാര്യങ്ങളും ആർഷഭാരതത്തിലെ പൂർവ്വീകരായ മഹത്തുക്കൾ കണ്ടെത്തി അരുളിച്ചെയ്തവയാണ്. വ്യാഖ്യാതാക്കളുടെ സ്വന്തം ആശയം അല്ല.

അയ്യാ ഉണ്ട്!

വ്യാഖ്യാതാക്കൾ

# അനുബന്ധം I

## അയ്യാ വൈകുണ്ഠനാഥർ

കലിയുഗവരദൻ അയ്യാ വൈകുണ്ഠനാഥരുടെ അവതാരോദ്ദേശ്യം കലിയുഗത്തെ അഴിച്ച് കൃതയുഗം സ്ഥാപിക്കലാണ്. അദ്ദേഹം താപസ്സിനു പ്രാമുഖ്യം കല്പിച്ചു. തപസ്സിലൂടെ, അഹിംസയിലൂടെ, സൽ ഉപദേശങ്ങളിലൂടെ, അഹിംസയിലൂടെ ദുർമാർഗ്ഗികളെ തിരുത്തി സൻമാർഗ്ഗികളാക്കി തീർക്കലും അവതാര ലക്ഷ്യത്തിൽപ്പെടും. യുഗപുരുഷനും, ത്രികാലജ്ഞാനിയും, യോഗീശ്വരനുമായ അദ്ദേഹം പഴയതെക്കൻ തിരുവിതാംകൂറിലെ–ഇപ്പോഴത്തെ കന്യാകുമാരി ജില്ലയിൽ അഗസ്തീശ്വരം താലൂക്കിലെ– താമരക്കുളം ഗ്രാമത്തിൽ ശാസ്താം കോവിൽ വിളവീട്ടിൽ പൊന്നു നാടാരുടെയും, വെയിലാളമ്മയുടെയും പുത്രനായി കൊല്ലവർഷം 984-ാം മാണ്ട് [കലിവർഷം 4909-ഇം:വ:-1809] മനുഷ്യരാശിക്കായി ഭൂമിയിൽ അവതരിച്ചു. അദ്ദേഹം അവതരിച്ച സമയം ആ പ്രദേശത്ത് പലഅത്ഭുതങ്ങളും നടന്നു. (സമ്പൂർണ്ണ ജീവചരിത്രം കാണുക.) അറുപത്തിനാലു കലകൾ ഒത്തിണങ്ങി രാജുകലയിൽ അവതരിച്ച അദ്ദേഹത്തിന്റെ അംഗലക്ഷണങ്ങൾ കണ്ട് ''മുടിചൂടും പെരുമാൾ'' എന്നു നാമകരണം ചെയ്തു. അന്നത്തെ ജാതിഭ്രാന്തൻമാരുടെ എതിർപ്പുകാരണം ''മുത്തുക്കുട്ടി'' എന്ന് പുനർനാമകരണം ചെയ്തു.

കൊ;വ: 1008-ാം മാണ്ട് കുംഭമാസത്തിൽ (1833) തിരുച്ചന്തൂർ ക്ഷേത്രസമീപം കടൽക്കരയിൽ അമ്മയോടൊപ്പം ഇരിക്കുമ്പോൾ ശക്തിയായ കടൽ തിരവന്ന് അദ്ദേഹത്തെ കടലിനുള്ളിൽ കൊണ്ടുപോയി. മൂന്നു ദിവസം കടലിനുള്ളിൽ സമാധിയിൽ കഴിഞ്ഞു. ജ്ഞാനോദയം സിദ്ധിച്ച അദ്ദേഹം നാലാം ദിവസം പുറത്തുവന്നു. ജ്ഞാനോദയം എന്നത് നിർവ്വികല്പ സമാധിയാണ്. തുടർന്ന് മൂന്നു ഘട്ടങ്ങളിലായി അദ്ദേഹം സ്വാമിത്തോപ്പിലും മരുത്വാമലയിലും കഠിന തപസ്സ് അനുഷ്ഠിച്ച് വിദേഹമുക്താവസ്ഥ (ശിവലയം) പ്രാപിച്ചു. അതിനുപരിതുര്യനിലയും തുര്യാതീത നിലയും (പരബ്രഹ്മ

ലയം) പ്രാപിച്ച് മനുഷ്യരാശിക്കായി ജീവസമാധിയിൽ സ്ഥിതിചെയ്യുന്നു. മുൻ നിശ്ചയ പ്രകാരം കൊ:വ: 1026–ാം മാണ്ട് ഇടവമാസം 21-ാം തീയതി (ഇം: വ: 1851) അദ്ദേഹം മഹാസമാധിയടഞ്ഞു.

അയ്യാ വൈകുണ്ഠനാഥർ കണ്ട ദീർഘദർശനങ്ങൾ അടങ്ങിയ "കലി അഴിയുന്നു! കൃതയുഗം വരുന്നു!!" എന്ന ദീർഘദർശന ഗ്രന്ഥം അയ്യാ വൈകുണ്ഠനാഥർ സിദ്ധാശ്രമം, മരുത്വാമലയിൽ നിന്ന് പ്രസിദ്ധീകരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ അരുൾമൊഴികൾ (ദർശനങ്ങൾ) ഉൾക്കൊണ്ട ഗ്രന്ഥങ്ങൾ അരുൾനൂൽ, അഖിലത്തിരട്ട് അമ്മാനൈ." എന്നിവയാണ്. ഈ ഗ്രന്ഥങ്ങളിലാണ് അദ്ദേഹം കണ്ട് വെളിപ്പെടുത്തിയ ദീർഘദർശനങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നത്. 1833-ൽ അദ്ദേഹം സമപന്തിഭോജനം ആരംഭിച്ചു. സമത്വ. സമാജം സ്ഥാപിച്ച് അന്നത്തെ ജാതിവ്യവസ്ഥയെയും, അനാചാരങ്ങളെയും എതിർത്തു പോരാടി. ജാതിവ്യവസ്ഥയ്ക്കെതിരെ പോരാടിയ യോഗീശ്വരൻ അയ്യാ വൈകുണ്ഠനാഥർ മാത്രമാണ്. ജാതി ഒന്റേ, മതം ഒന്റേ, കുലം ഒന്റേ, ഉലകം ഒന്റേ, ദൈവം ഒന്റേ എന്ന് പ്രവചിച്ചു. അദ്ദേഹത്തിന്റെ ഈ പ്രവചനം നിറവേറാൻ പോകുന്നു. ജാതിവ്യവസ്ഥയ്ക്കെതിരെ, അനീതിയ്ക്കെതിരെ, അനാചാരങ്ങൾക്കെതിരെ, പോരാടിയതിന് സ്വാതിതിരുനാൾ രാജാവ് സ്വാമികളെ 112 ദിവസത്തെ ശിക്ഷകൊടുത്ത് തിരുവനന്തപുരത്തെ ശിങ്കാരത്തോപ്പിലെ ജയിലിൽ അടച്ച് പല പ്രകാരത്തിൽ കൊല്ലാൻ ശ്രമിച്ചു. യോഗീശ്വരനായ അദ്ദേഹം അതിനെയെല്ലാം അതിജീവിച്ചു. പ്രപഞ്ചം ഒരു കുടക്കീഴിൽ ആകുമെന്ന് ദീർഘദർശനത്തിലൂടെ കണ്ടു വെളിപ്പെടുത്തി. ഈ ദീർഘ ദർശനം നിറവേറാൻ പോകുന്നു.

അയ്യാ വൈകുണ്ഠനാഥർ പൂജാദികർമ്മങ്ങളെയും വിഗ്രഹാരാധനയെയും എതിർത്തു. അദ്ദേഹം രചിച്ച ഗ്രന്ഥങ്ങളിൽ അവ രേഖപ്പെടുത്തിയിട്ടുണ്ട്. മൂലഗ്രന്ഥവരികൾ ചേർത്തിട്ടില്ല, അവയുടെ സാരം കാണുക. ദൈവം, ആട്, മാട്. കോഴി, പന്നി തുടങ്ങിയവ വെട്ടി ബലി ആവശ്യപ്പെടുന്നില്ല. ദൈവം–പൊങ്കാല, കോഴിമുട്ട, വറുത്തതും പൊരിച്ചതുമായ

കറികൾ, ചുട്ടെടുത്ത പലഹാരങ്ങൾ ആവശ്യപ്പെടുന്നില്ല. മണ്ഡപത്തിൽ തിരികൊളുത്തിവയ്ക്കാനും, മേളം, താളം, കുരവ, വാദ്യദ്ധ്വനിയും ദൈവം ആവശ്യപ്പെടുന്നില്ല. എന്നാൽ സ്നേഹമാകുന്ന ഒരു മലരെടുത്ത് സദാസമയവും സ്വയം പൂജിക്കുക. ഇതാണ് പൂജ. ഈശ്വരസേവയും ഇതുതന്നെ. മറ്റൊന്നും പൂജയല്ല. ദൈവത്തിന് പൊൻകൊടിമരം. കല്ലറയിലെ പൊന്ന്, പണസഞ്ചി (തുലാഭാരം), പുലിത്തോൽ, പൂമാല, തേങ്ങ, പഴം, വാഴക്കുല, അവൽ, പാൽ തുടങ്ങിയവയും ആവശ്യമില്ല.

പരംപൊരുളിന് ഇഷ്ടമുള്ള ഭക്തൻമാരുടെ ലക്ഷണം അഖിലത്തിരട്ട് അമ്മാനൈയിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. യഥാർത്ഥ ഭക്തൻ കൊട്ടിഘോഷിച്ചു നടക്കുകയില്ല. ബാഹ്യമായപൂജകൾ ചെയ്യുകയില്ല. കോവിലുകൾ കെട്ടി ഗുരുപൂജചെയ്യുകയില്ല. പൂക്കൾ അർപ്പിച്ച് വണങ്ങിനിൽക്കുകയില്ല. ആട്, മാട്, കോഴി, പന്നി, തുടങ്ങിയ വെട്ടി ബലികൊടുക്കുകയില്ല, മണ്ണ്, സിമൻറ്, തുടങ്ങിയവയിൽ രൂപങ്ങൾ പ്രതിമ ഉണ്ടാക്കിവച്ച് പൂജിക്കുകയില്ല. പരംപൊരുളിൻെറ നാമം പറഞ്ഞ് ആരുവന്നാലും അവരെ സ്നേഹത്തോടെ ആദരിക്കുന്നവരാണ്. എൻെറ ഭക്തൻമാർ.

അയ്യാ വൈകുണ്ഠനാഥർ തുവയൽ പംക്തി സ്ഥാപിച്ച് വാഹപ്പതിയിലും, മുട്ടപ്പതിയിലും അനേകം കുടുംബങ്ങളെ തപസ്സ് അനുഷ്ഠിപ്പിച്ച് ധന്യരാക്കി. അദ്ദേഹം ഏഴുപതികളും ഏഴുപതി താങ്ങുകളും സ്ഥാപിച്ചു. അദ്ദേഹത്തിന് അഞ്ചുപ്രധാന ശിഷ്യൻമാർ ഉണ്ടായിരുന്നു. കൂടാതെ, തീവ്രമുമുക്ഷുക്കളായ തൈക്കാട് അയ്യാഗുരു, വെള്ളൈസ്വാമികൾ, ബ്രഹ്മശ്രീ ഷൺമുഖവടിവേൽ സ്വാമികൾ തുടങ്ങിയ യുവസന്യാസിമാർ അദ്ദേഹത്തിൽ നിന്ന് ശിവരാജയോഗ അഭ്യാസം സ്വീകരിച്ച് തപസ്സനുഷ്ഠിച്ചു. വാഹപ്പതിയിലും മുട്ടപ്പതിയിലും തപസ്സ് അനുഷ്ടിച്ച കുംടുംബത്തിലെ ഒരംഗമാണ് കലിയുഗത്തെ അഴിച്ച് കൃതയുഗം സ്ഥാപിയ്ക്കാൻ വേദകരുത്തോടെ അവതരിക്കുന്ന ''യോദ്ധാവായ യുവ സന്യാസി''

ഇക്കാര്യം അഖിലത്തിരട്ട് അമ്മാനൈ എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

അയ്യാ വൈകുണ്ഠനാഥർ പേരുംപെരുമയും ആഗ്രഹിച്ചിരുന്നില്ല. അതു കൊണ്ട് അദ്ദേഹത്തിന്റെ ചിത്രമോ ഛായാചിത്രമോ വരച്ചുവച്ചിട്ടില്ല. അപ്രകാരം അനുവദിച്ചിരുന്നുവെങ്കിൽ അദ്ദേഹം ഇന്ന് കവലദൈവമായി മാറുമായിരുന്നു. മണ്ണിലും, സിമൻറിലും, കല്ലിലും, ചെമ്പിലും, സ്വർണ്ണത്തിലും അദ്ദേഹത്തിന്റെ പ്രതിമകൾ ഉണ്ടാക്കിവച്ചും, ചിത്രങ്ങൾ വരച്ചുവച്ചും അവഹേളിക്കുമായിരുന്നു. ബോധപൂർവ്വം അവയെ അദ്ദേഹം നിരോധിച്ചു. ഭാവനയിൽ പോലും അദ്ദേഹത്തിന്റെ ചിത്രം വരയ്ക്കാൻ ആർക്കും സാധിച്ചിട്ടില്ല എന്നതാണ് സത്യം.

''നീ തന്നെ ഞാൻ,–ഞാൻ തന്നെ നീ'' എന്ന സാമവേദതത്വത്തിൽ ലയിച്ചതുകൊണ്ടുകൂടെയാണ് ഇത്തരം ഉന്നത നിലവാരം പുലർത്തുന്ന ആശയങ്ങൾ അദ്ദേഹം മനുഷ്യരാശിയെ പഠിപ്പിച്ചിരിക്കുന്നത്. അദ്ദേഹത്തിന്റെ മഹാസമാധിയിൽ പ്രതിമകൾ സ്ഥാപിച്ചിട്ടില്ല. പൂജാദി കർമ്മങ്ങളും അവിടെ ഇല്ല. സമാധിയിൽ കണ്ണാടി പ്രതിഷ്ഠിച്ചുകൊള്ളാൻ അദ്ദേഹം അനുവദിച്ചു. ''തത്വമസി''–നീ ബ്രഹ്മമാകുന്നു. എന്ന സാമവേദതത്വത്തെ അദ്ദേഹം കണ്ണാടി പ്രതിഷ്ഠയിലൂടെ മനുഷ്യരാശിയെ പഠിപ്പിച്ചിരിക്കുന്നു. അയ്യാ വൈകുണ്ഠനാഥരുടെ അരുൾ മൊഴികൾ ഉൾക്കൊണ്ട് അദ്ദേഹത്തിൽ ശരണം അടഞ്ഞാൽ മാത്രമേ കലിയിൽ നിന്നും മുക്തരാവാൻ സാദ്ധ്യമാവു. ഇനി ലോകസമാധാനം അദ്ദേഹത്തിന്റെ അരുൾമൊഴികളിലൂടെ മാത്രമേ നിറവേറുകയുള്ളു. മററുമാർഗ്ഗങ്ങളെല്ലാം പരാജയപ്പെട്ടുകഴിഞ്ഞു.

# അനുബന്ധം II

## അയ്യാവൈകുണ്ഠനാഥരുടെ അരുൾമൊഴികളും അനുഗ്രഹങ്ങളും.

ദൈവ നിലകടന്ന യോഗീശ്വരൻ അയ്യാ വൈകുണ്ഠനാഥർ അരുളിച്ചെയ്ത "അരുൾ നൂൽ" എന്ന ഗ്രന്ഥത്തിൽ ഉൾക്കൊള്ളുന്ന ഉപദേശങ്ങളും അനുഗ്രഹങ്ങളും കാണുക. വിശേഷിച്ചും ശിവകാണ്ഡ അധികാരപത്രത്തിലും, ഭദ്രം എന്ന ഭാഗത്തും. ഭൗതിക നിലയിൽ അയ്യാ വൈകുണ്ഠനാഥർ ആയും തത്ത്വപരമായി പരമാത്മാവായും വായനക്കാരും, മുമുക്ഷുക്കളും മനസ്സിലാക്കണം. പരമാത്മാവിന് പരബ്രഹ്മമെന്നും. പരംപൊരുൾ എന്നും പര്യായങ്ങൾ ഉണ്ട്.

1 നിൻെറ ശരീരമാകുന്ന താളിയോലയിൽ പ്രാണനാകുന്ന നാരായം കൊണ്ട് സദാസമയവും ഞാൻ എഴുതിക്കൊണ്ടിരിക്കുന്നു. ആ കവിത എഴുത്തുനില്ക്കുന്നതിനു മുമ്പ് കവിത എഴുത്തുകാരനായ എന്നെയും എഴുത്തിനെയും നീ അറിയുക. നീ ധന്യനാകും!

2 നിൻെറ ശരീരമാകുന്ന മഹാ ക്ഷേത്രത്തിൽ ഒരു കണക്കപ്പിള്ളയെ ഞാൻ നിയോഗിച്ചിട്ടുണ്ട്. ആ കണക്കപ്പിള്ള എല്ലാം നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു. ആ ബോധസ്വരൂപിയെ നീ വഴിയാം വണ്ണം അറിയുക. നീ ധന്യനാകു.!

3 നിൻെറ ശരീരമാകുന്ന മഹാക്ഷേത്രത്തെ ഭരിക്കാൻ ഞാൻ ഒരു മന്ത്രിയെ നിയോഗിച്ചിട്ടുണ്ട്. എൻെറ ആജ്ഞാനുസരണം ഭരണം നടത്തി പ്രജകളെ പരിരക്ഷിക്കും. ആ മന്ത്രി ആരാണെന്ന് നീ നിന്നിൽ തന്നെ അറിയുക, നീ ധന്യനാകും!

4 നിൻെറ ശരീരമാകുന്ന മഹാ ക്ഷേത്രത്തെ ഭരിക്കുന്ന മന്ത്രിയാണ് പ്രാണൻ. ആ മന്ത്രിക്ക് എല്ലാവിധ അധികാരങ്ങളും കൊടുത്ത് ഞാൻ നിയമിച്ചിരിക്കുകയാണ്. ഒരു ഘട്ടം കഴിയുമ്പോൾ പ്രാണനാകുന്ന മന്ത്രിയുടെ പ്രയാണം നിൽക്കും. അതിനു മുമ്പ് രാജാവായ (ആത്മാവ്) എന്നെയും എൻെറ പ്രതിനിധിയായ മന്ത്രിയെയും (പ്രാണൻ ജീവാത്മാവ്) നീ അറിയുക. നീ ധന്യനാകും!

5 നിൻെറ ശരീരമാകുന്ന മഹാ ക്ഷേത്രത്തിൽ കുടികൊള്ളുന്ന പരംപൊരുളായ (ബ്രഹ്മമായ) എന്നെ നീ അറിയുക. നിൻെറ മനോമാലിന്യങ്ങൾ അകന്ന് നീ ധന്യനാകും!

6 നിൻെറ ശരീരമാകുന്ന മഹാക്ഷേത്രത്തെയും ക്ഷേത്രജ്ഞനായ എന്നെയും നീ അറിഞ്ഞില്ലെങ്കിൽ നിൻെറ ജൻമം കൊണ്ട് യാതൊരു പ്രയോജനവും ഉണ്ടാവുകയില്ല. നിന്നെ, നീ എപ്പോൾ അറിയുന്നുവോ (തന്നെത്താൻ അറിയുക) അപ്പോൾ നീ ധന്യനാകും.!

7 നിൻെറ ശരീരമാകുന്ന മഹാ ക്ഷേത്രത്തെ നീ അറിയുമ്പോൾ നിൻെറ ആധാരതലവനായ എന്നെയും നീ അറിനും. അപ്പോൾ നീ ധന്യനാകും.!

8 നിൻെറ ശരീരമാകുന്ന മഹാ ക്ഷേത്രത്തിൽ പഞ്ചഭൂതങ്ങളായ മണ്ണ്, ജലം, അഗ്നി, വായു, ആകാശം (ന-മ-ശി-വാ-യ) ഇവയെ വഴിയാം വണ്ണം നിന്നിൽ നീ അറിഞ്ഞ് എന്നിൽ ശരണം പ്രാപിക്കുക. നീ ധന്യനാകും.!

9 നിൻെറ ശരീരമാകുന്ന മഹാ ക്ഷേത്രത്തിൽ പഞ്ചാക്ഷരത്തിൻെറ (പഞ്ചഭൂതങ്ങളുടെ) സ്ഥാനം ഉൽപത്തിമുതൽ ലയം വരെ കണ്ടുണർന്ന് നീ എന്നിൽ ലയം പ്രാപിക്കുക. നീ ധന്യനാകും.!

10 നിൻെറ ശരീരമാകുന്ന മഹാ ക്ഷേത്രത്തിൽ എന്നെനീ കണ്ടുണർന്ന് നീയും ഞാനും ഏകമായിലയിച്ചു കഴിഞ്ഞാൽ (ജീവബ്രഹ്മൈക്യം) ഇനിപിറപ്പില്ലാത്തവണ്ണം നീ ധന്യനാകും.!

11 നിൻെറ ശരീരമാകുന്ന തേരിനെ തെളിക്കുന്ന തേരാളിയെയും, കടിഞ്ഞാണിനെയും കുതിരയെയും അവയ്ക്കെല്ലാം കാരണ ഭൂതനായ എന്നെയും നീ അറിയുക. നീ ധന്യനാകും.!

12 നിൻെറ ശരീരമാകുന്ന തേര് ഒരു ഘട്ടം കഴിയുമ്പോൾ പ്രവർത്തന രഹിതമാകും. (ചത്തുപോകും.) അതിനുമുമ്പ് എന്നെ അറിഞ്ഞുണർന്ന് നീ എന്നിൽ ലയം പ്രാപിക്കുക. നീ ധന്യനാകും.!

13 നിൻെറ ശരീരമാകുന്ന മഹാ ക്ഷേത്രത്തിലെ കൊടിമരത്തെയും കയറിനെയും, കൊടിയെയും അവയ്ക്ക് അധിപതിയായ എന്നെയും നീ അറിഞ്ഞുണരുക. നീ ധന്യനാകും.!

14 നിൻെറ ശരീരമാകുന്ന മഹാ ക്ഷേത്രത്തിലെ കൊടിമരത്തെയും പാശമാകുന്ന പ്രാണനെയും, മനസ്സാകുന്ന കൊടിയെയും കൊടിമരത്തെവലം വയ്ക്കുന്നതിനെയും നീ അറിയുക. അപ്പോൾ നിന്നിൽ പ്രയാണം ചെയ്യുന്ന പ്രാണൻ ഉദ്ധരിച്ച് നൊടിയിടകൊണ്ട് എന്നിൽ ലയം പ്രാപിക്കും. നാം ലയം പ്രാപിച്ച് ഒന്നായി കഴിഞ്ഞാൽ ' നീ തന്നെ ഞാൻ, ഞാൻ തന്നെ നീ'' (ശിവം) എന്നു നീ അറിഞ്ഞുണരുക. ഇനി പിറഷില്ലാത്തവണ്ണം നീ ധന്യനാകും.

അയ്യാ വൈകുണ്ഠനാഥർ ഒരേ തത്ത്വം തന്നെ പതിനാലു പ്രകാരത്തിൽ ഉപദേശിച്ചനുഗ്രഹിക്കുന്നു. പഠിക്കുന്നവരുടെ മനസ് ഏതെങ്കിലും ഒന്നിൽ പതിഞ്ഞാൽ മതി ആസുകൃതിധന്യനായി. ആദ്യം ബോധോദയം (നിർവ്വികല്പസമാധി) സിദ്ധിക്കും. പിന്നെ ക്ഷേത്രത്തെയും കൊടിമരത്തെയും വലയം വയ്ക്കേണ്ടിവരുകയില്ല. കണക്കെഴുത്തും തേരോട്ടവും നില്ക്കും. എല്ലാം ''ഞാൻ ആയി പരിലസിക്കും.!

**കുറിപ്പ്**:– ധന്യരാവുക എന്ന വാക്കിൻെറ അർത്ഥം ജ്ഞാനയോഗിയായിതീരുക എന്നാണ്.

അറിഞ്ഞുണരുക! ധന്യരാവുക!

സമ്പാദകൻ

**പി. സുന്ദരം സ്വാമികാ**

## അയ്യാവൈകുണ്ഠം നാഥരുടെ തത്ത്വജ്ഞാന ദർശനങ്ങളിലെ മൂല ഗ്രന്ഥ വരി കാണുക.

1. ഉന്നോടു എന്നാളും ഉയിരുക്കുയിരായിരുഷേനപ്പാ!
ഊട്ടുകിറേൻ ഓട്ടുകിറേൻ നാൻ ഉയിരിക്കുയിരായിറുക്കി റേൻ

വമ്പുവചൈപേശാതെ എൻവാളുക്കിരൈയാകാതേ
ഏശാതേ പേശാതേ എൻ കണക്കർ ചീചർകളേ!

2. ചിരിപ്പാരോടിരുഷേൻ നകൈഷേൻ നാക്കറുഷേൻ
മുന്നാലേ ഒടുക്കവന്ത ഒരുവരൈയും വിട്ടതില്ലൈ
എതിർത്തവനൈ വൈത്തേനോ ഉങ്കൾ ഇരുകാതും കേൾക്ക ലൈയോ

കള്ളനിടം നാനിരുഷേൻ പിൻകാട്ടികൊടുത്തിടുവേൻ

3. പിടിത്തവനോടിരുഷേൻ അവരൈ പിള്ളൈപോലാ ക്കിടുവേൻ

കുടിയിരുന്തേ കൊലൈകൾ ചെയ്‌വേൻ പിൻ
കൊലൈ കഴുവിൽ പോട്ടിടുവേൻ!

(ശിവകാണ്ഡ അധികാര പത്രം)

### വ്യാഖ്യാനം

പരബ്രഹ്മ ചിന്തയുള്ള ഓരോ മനുഷ്യനിലും കുടി കൊള്ളുന്ന പരംപൊരുളിനെ അറിയാൻ ശ്രമിക്കുന്നവരിൽ എപ്പോഴും ഇരിക്കുന്നതും ''ഞാൻ,'' എന്നെ അറിയാത്തവരിൽ ഇരിക്കുന്നതും ''ഞാൻ,'' അവരെ ഉപേക്ഷിക്കുന്നതും ''ഞാൻ,'' സമ്പൽസമൃദ്ധി കൊടുക്കുന്നതും ''ഞാൻ'' ഊട്ടുന്നതും ''ഞാൻ,'' ഓടിച്ചു വിടുന്നതും ''ഞാൻ,'' വമ്പുപറയുന്നതും ''ഞാൻ,'' വാളിന് ഇരയാകുന്നതും ''ഞാൻ '' കുററം പറയുന്നതും ''ഞാൻ,'' സംസാരം ഒടുക്കിയിരിക്കുന്നതും ''ഞാൻ,'' ജീവനായിരിക്കുന്നതും ''ഞാൻ.''

ചിരിക്കുന്നവരിൽ കുടികൊള്ളുന്നതും ''ഞാൻ.'' ആക്ഷേപിക്കുന്നതും ''ഞാൻ,'' അവരുടെ നാക്കറുക്കുന്നതും ''ഞാൻ,'' ഭക്തിയും ''ഞാൻ,'' ദോഷങ്ങൾ സംസാരിക്കുന്ന

തും ''ഞാൻ,'' ആദികാലം മുതൽ നാശിപ്പിക്കാൻ വന്നവരെ ആരെയും വിടാത്തതും ''ഞാൻ,'' എതിർക്കുന്നവനെ വധിക്കുന്നതും ''ഞാൻ,'' രണ്ടു കാതും കേൾപ്പിക്കുന്നതും ''ഞാൻ!''

കള്ളനിൽ കുടികൊള്ളുന്നതും ''ഞാൻ,'' മോഷ്ടാവും ''ഞാൻ,'' കള്ളനെ കാണിച്ചുകൊടുക്കുന്നതും ''ഞാൻ,'' കള്ളനെ പിടിക്കുന്നതും ''ഞാൻ,'' കള്ളനെ ശിക്ഷിക്കുന്നതും ''ഞാൻ,'' കുഞ്ഞുങ്ങളെ നിർമ്മലരാക്കുന്നതും ''ഞാൻ,'' കൂടിയിരുന്നു കൊലചെയ്യുന്നതും ''ഞാൻ,'' കൊലയാളിയെ ശിക്ഷിക്കുന്നതും ''ഞാൻ,'' കൊലയാളിയെ കഴുകുമരത്തിൽ കയററുന്നതും ''ഞാൻ.''

## കുറിപ്പ്

അയ്യാവൈകുണ്ഠനാഥർ കലിയെ അഴിച്ച് കൃതയുഗം സ്ഥാപിക്കാൻ അവതരിച്ച പരംപൊരുൾ, എല്ലാം ''ഞാൻ,'' ചെയ്യുന്നു. ''ഞാൻ,'' ചെയ്യിക്കുന്നു, എന്റെ അറിവ് കൂടാതെ ഒന്നും തന്നെ നടക്കുകയില്ല, നടക്കുന്നുമില്ല എന്നു തുടങ്ങിയ അരുൾമൊഴികളാണ് ഇതിൽ വെളിപ്പെടുത്തിയിരിക്കുന്നത്. ''ഞാൻ.'' എന്ന് സാധാരണ എല്ലാപേരും പറയാറുണ്ട്. ''ഞാൻ'' എന്ന് പറയണമെങ്കിൽ ''ഞാൻ'' ആരാണെന്ന് അറിയണം. ''ഞാൻ'' ആയിത്തീരുകയും വേണം. ''ഞാൻ'' ആയിത്തീരാതെയും ''ഞാൻ'' ആകാതെയും ''ഞാൻ'' എന്നുപറയുന്നതിൽ അർത്ഥമില്ല. ''ഞാൻ'' ആയിത്തീരാതെ ''ഞാൻ'' ''ഞാൻ'' എന്നു പറഞ്ഞ് കൊട്ടിഘോഷിച്ച ദൈവങ്ങൾ ഉൾപ്പെടെയുള്ളവരുടെ അന്ത്യം എന്തായി എന്ന് ഇവിടെ വെളിപ്പെടുത്തേണ്ട ആവശ്യം ഇല്ല. അവ മനുഷ്യരാശിയുടെ യുക്തിക്കും, ബുദ്ധിക്കും, ചിന്തയ്ക്കും വിടുന്നു.

''ഞാൻ, ബ്രഹ്മം, ബ്രഹ്മാവ്, വിഷ്ണു, ശിവൻ, പ്രജാപതി, ദൈവം, ഈശ്വരൻ, പരാശക്തി, ദേവൻ, ഇന്ദ്രൻ, വരുണൻ തുടങ്ങിയ സർവ്വനാമങ്ങളുടെയും അർത്ഥം ''ജീവൻ'' എന്നാണ്. ജീവൻ ''വായു'' രൂപം ആണ്. അണു മുതൽ ആനവരെയുള്ള സർവ്വ ജീവികളിലും ''അണുവിൽ അണു'' ആയി ജീവൻ വ്യാപിച്ചിരിക്കുന്നു!

ഓം എന്ന ഏകാക്ഷര ധ്യാനം (അഷ്ടാംഗയോഗ അഭ്യാസ മുറ) കൊണ്ട് ജീവനെ കണ്ടറിയാം. ആർഷധർമ്മത്തിൻെറ ആകെ തുക ആണ് ''ഓം'' എന്ന ഏകാക്ഷരം. പ്രപഞ്ചം മുഴുവനും ഈ ഏകാക്ഷരത്തിൽ അടങ്ങിയിരിക്കുന്നു!

''ഓം'' എന്ന ഏകാക്ഷരം ജീവശാസ്ത്രം ഉൾപ്പെടെയുള്ള സർവ്വശാസ്ത്രങ്ങളിലും, സമഭാവനയിലും, സർവ്വ സമത്വത്തിലും അധിഷ്ഠിതം ആണ്.

ജീവശാസ്ത്രം ഉൾപ്പെടെയുള്ള സർവ്വശാസ്ത്രങ്ങളിലും, സമഭാവനയിലും, സർവ്വ സമത്വത്തിലും അധിഷ്ഠിതം അല്ലാത്ത എല്ലാം (മതങ്ങൾ ഉൾപ്പെടെ ഉള്ളത് എല്ലാം) കാപട്യങ്ങളാണ്. കാരണം അവയൊക്കെ മനുഷ്യരെ തെററിദ്ധരിപ്പിച്ച് മൂഢന്മാരാക്കി കൊള്ളയടിച്ചുകൊണ്ടിരിക്കുന്നു! ചിന്തിച്ചും, പഠിച്ചും സത്യാസത്യങ്ങൾ മനസ്സിലാക്കാൻ കഴിവുള്ളവർക്ക് ഈ സത്യം ബോദ്ധ്യമാവും എന്നാൽ ചിന്തിച്ചും, പഠിച്ചും സത്യാസത്യങ്ങൾ മനസ്സിലാക്കി സത്യത്തെ ഉൾക്കൊള്ളാൻ കഴിവില്ലാത്ത മൂഢന്മാർക്ക് ഇത് മനസ്സിലാക്കാൻ കഴിയുകയില്ല!

ചിന്തിച്ചു ഉണരുക!

അയ്യാ ഉണ്ട്!

## മനസിനെ കുറിച്ചുള്ള അയ്യാ വൈകുണ്ഠ നാഥരുടെ ദർശനം.

1. മണ്ണിലുമടങ്കാ! മരത്തിലുമടങ്കാ!
മറൈയിലുമടങ്കാ! പലവചത്തിലുമടങ്കാ!
കണ്ണിലുമടങ്കാ! കരുത്തിലുമടങ്കാ!
കവിയിലുമടങ്കാ! പലവിതചെഷിലുമടങ്കാ!
എണ്ണിലുമടങ്കാ! ഇകത്തിലുമടങ്കാ!
ഇറൈയിനുമടങ്കാ! ഇരങ്കിലുമടങ്കാ!
ഒണ്ണിലുമടങ്കാ!

2. മറൈയിനിലടങ്കാ! ഇറൈയിനിലടങ്കാ!
വണങ്കിലുമടങ്കാ! പലവകൈയിലുമടങ്കാ!
തുറൈയിനിലടങ്കാ! തോൽവിയിലടങ്കാ!
ചുകവിനിലടങ്കാ! ചുരുതിയിലടങ്കാ!
ഉറൈയിനിലടങ്കാ! ഒളിയിനുമടങ്കാ!
ഉകത്തിലുമടങ്കാ! ഒരുവിതത്തിലുമടങ്കാ!
പിറവിലുമടങ്കാ!

3. ചരിയൈയിലടങ്കാ! കിരിയൈയിലടങ്കാ!
ചൈയോകത്തിലടങ്കാ! ജ്ഞാനത്തിലടങ്കാ!
കരിതിലടങ്കാ! കലൈക്കിയാനത്തിലടങ്കാ!
കനാവിലുമടങ്കാ! കരുവിലുമടങ്കാ!
ഉരുകിടിലടങ്കാ! ഉരുവിലുമടങ്കാ!
ഒൻറിലുമടങ്കാ!

4. ഉകത്തിലുമടങ്കാ! ഓതിലുമടങ്കാ!
ഉണർവിലുമടങ്കാ! ഉർഷനത്തിലുമടങ്കാ!
തവത്തിലുമടങ്കാ! തഴുവിലുമടങ്കാ!
തനത്തിലുമടങ്കാ! തയവിലുമടങ്കാ!
അകത്തിലുമടങ്കാ! പുറത്തിലുമടങ്കാ!
അചത്തിലുമടങ്കാ! പുചത്തിലുമടങ്കാ!
മനത്തകത്തിനി അടക്കിയുൻ പതത്തടിപണിന്തിട.

(അഖിലത്തിരട്ട് അമ്മാനൈ)

**കുറിപ്പ്**:– മനസ്സ് ഇല്ലാത്ത വസ്തുവാണ്, സർവ്വകാമങ്ങൾക്കും നിദാനമായ മനസ്സിനെ പ്രവർത്തിപ്പിക്കുന്നത് പ്രാണനാണ്. ഒരു കയറിന്റെ ഒററം പ്രാണനും മറേറ അററം മനസ്സും ആയി ശരീരത്തിൽ പ്രവർത്തിക്കുന്നു. പ്രാണനെ അറിഞ്ഞ് ബോധത്തിൽ നിർത്തി ശീലിച്ചാലേ പ്രാണൻ അടങ്ങുകയുള്ളൂ. പ്രാണൻ അടങ്ങിയാൽ മനസ്സും അടങ്ങും. പ്രാണൻ ബോധാവസ്ഥയിൽ നിൽക്കുന്നതിനെ (അടങ്ങുന്നതിനെ) യോഗം എന്നു പറയുന്നു. പ്രാണനെ അറിയാതെ ചലനം നിൽക്കുന്നതിനെ ചത്തുപോയി എന്നുപറയും. അതായത് സത്തുപോയി കൊത്ത് അവശേഷിച്ചു എന്ന് സാരം.

മനസ്സിനെ അടക്കാൻ ആരാലും സാദ്ധ്യമല്ല. അത് നിയന്ത്രണമില്ലാതെ ഓടിക്കൊണ്ടിരിക്കുന്നു. മനുഷ്യ മനസ്സ് ആഗ്രഹങ്ങളുടെ കൂമ്പാരമാണ്. അവ ഫലപ്രാപ്തിയിൽ എത്തുന്നുമില്ല. മനസ്സ് ഒരു നൊടിയിട കൊണ്ട് പ്രപഞ്ചം മുഴുവൻ സഞ്ചരിച്ചശേഷം തിരികെ ശരീരത്തിൽ വന്നുചേരുന്നു. ഉദാഹരണമായി, ഗണപതിയും, മുരുകനും മാമ്പഴത്തിനുവേണ്ടി മത്സരിച്ച കഥ അറിയാത്തവർ ചുരുക്കമാണല്ലോ: അമ്മയുടെ കൈയിലെ മാമ്പഴത്തെ രണ്ടു പുത്രന്മാരും ആവശ്യപ്പെട്ടു. പ്രപഞ്ചം ആദ്യം ചുററിവരുന്നവർക്ക് മാമ്പഴം കൊടുക്കാമെന്ന് മാതാപിതാക്കൾ പറഞ്ഞു. മുരുകൻ മയിലിൽ കയറി പ്രപഞ്ചം ചുററാൻ തുടങ്ങി. ഗണപതി തന്നിൽകൂടെ മാതാപിതാക്കളെ ചുററി മാമ്പഴം കരസ്ഥമാക്കി. അതായത് മുരുകൻ ബാഹ്യമായും, ഗണപതി ആന്തരികമായും ചുററി എന്നു സാരം. ഇവിടെയാണ് ശിവൻ, പാർവ്വതി, ഗണപതി, മുരുകൻ, മയിൽ ഇവയെ കുറിക്കുന്ന കഥകളെ മാമ്പഴവുമായി ഘടിപ്പിച്ച് മഹത്തുക്കൾ വെളിപ്പെടുത്തിയിരിക്കുന്നത്: മനുഷ്യരാശി ബാഹ്യകഥകളിൽ കുടുങ്ങി കിടക്കുന്നതുകൊണ്ട് ഉൾപ്പൊരുൾ എന്നല്ല മനസ്സിനെയും അറിയാൻ സാധിക്കുന്നില്ല.

എങ്ങനെ മനസ്സിനെ നിയന്ത്രണത്തിൽ കൊണ്ടുവരാം? ബാഹ്യഗുരുവിന്റെ അനുഗ്രഹത്താൽ ആന്തരിക ഗുരു ഉണരണം. അതായത് പരോക്ഷജ്ഞാനത്താൽ അപരോക്ഷജ്ഞാനം ഉണ്ടാകണമെന്നു സാരം- അല്ലാതെ മററ് ഉപായങ്ങളാൽ

പ്രാണനെ വശത്താക്കി മനസ്സിനെ നിയന്ത്രണത്തിൽ കൊണ്ടുവരാൻ സാദ്ധ്യമല്ല. ശിവരാജ യോഗതപസ്സാണ് പ്രാണനിയന്ത്രണത്തിനും, ഇന്ദ്രിയ നിഗ്രഹത്തിനും, മനോജയത്തിനും അയ്യാവൈകുണ്ഠനാഥർ കൽപ്പിച്ചിരിക്കുന്നത്. നമ്മുടെ പൂർവ്വികരായ യോഗീശ്വരർ കല്പിച്ചിട്ടുള്ളതും ഈ മാർഗ്ഗം തന്നെയാണ്.

ശ്രീരാമൻ ത്രേതായുഗത്തിൽ അവതരിച്ച് രാമായണത്തിലൂടെ കുരങ്ങൻമാരുടെ ചപലതയായി മനസ്സിനെ മനുഷ്യരാശിക്ക് കാണിച്ചുതരുന്നു. അതേ തത്ത്വം തന്നെ ശ്രീകൃഷ്ണൻ ദ്വാപരയുഗത്തിൽ അവതരിച്ച് മഹാഭാരതത്തിലെ ഭഗവത്ഗീതയിൽ അശ്വങ്ങളിലൂടെയും കാണിച്ചുതരുന്നു. തപസ്സിലൂടെ മാത്രമേ മനസ്സ് അടങ്ങുകയുള്ളൂ. എന്ന് അഖിലത്തിരട്ട് അമ്മാനൈയിലൂടെ അയ്യാവൈകുണ്ഠനാഥർ വെളിപ്പെടുത്തിതരുന്നു. കൃത യുഗത്തിൽ മനുഷ്യമനസ്സിൻെറ ഓട്ടം തുലോം കുറവാണ്. ത്രേതായുഗത്തിൽ അല്പം കൂടിയും കാണപ്പെടും. ദ്വാപരയുഗത്തിൽ മനുഷ്യമനസ്സിൻെറ ഓട്ടം കുറെകൂടെ കൂടും. കലിയുഗത്തിൽ മനസ്സിൻെറ വേഗത അളക്കാൻ സാധ്യമല്ല.

മനസ്സിനെ നിയന്ത്രിക്കാൻ സാദ്ധ്യമല്ലെന്ന് അയ്യാവൈകുണ്ഠനാഥർ അൻപതു പ്രകാരത്തിൽ അരുളിചെയ്തിട്ടുണ്ട്. എന്നാൽ പ്രാണജയം കൊണ്ട് മനസ്സിനെ വശത്താക്കുകയും ചെയ്യാം. ഈ കലിയിലെ അധമാധമ കാലഘട്ടത്തിൽ അയ്യാവൈകുണ്ഠനാഥരുടെ അരുൾമൊഴികൾ മാത്രമേ മനുഷ്യരാശിക്ക് ശാശ്വതമാകൂ. തുടർന്നുള്ള കാര്യങ്ങൾ അഖിലത്തിരട്ട് അമ്മാനൈ എന്ന ഗ്രന്ഥവ്യാഖ്യാനത്തിൽ പ്രതീക്ഷിക്കുക. അയ്യാവൈകുണ്ഠനാഥരുടെ തപസ്സ് ഇനിവരുന്ന കൃതയുഗത്തിലേയ്ക്കുള്ള ഉത്തമ മനുഷ്യ ജീവാത്മാക്കളെ വാർത്തെടുക്കാൻ വേണ്ടിയുള്ളതാണ്. ഈ സത്യം മനസ്സിലാക്കി മനുഷ്യരാശി അറിഞ്ഞുണരുക!

# അനുബന്ധം III

## അയ്യാവൈകുണ്ഠ നാഥരും മരുത്വാമലയും

ദൈവനിലകടന്ന യോഗീശ്വരൻ അയ്യാവൈകുണ്ഠനാഥരുടെ അനുഗ്രഹത്താൽ ബ്രഹ്മശ്രീ ഹരിഗോപാലൻ സ്വാമികളാൽ രചിക്കപ്പെട്ട അഖിലത്തിരട്ട് അമ്മാനൈ എന്ന അരുൾ ഗ്രന്ഥത്തിൽ മരുത്വാമലയെപ്പററിയും അയ്യാവൈകുണ്ഠനാഥരെപ്പററിയും ഇപ്രകാരം വെളിപ്പെടുത്തിയിരിക്കുന്നു.

''അച്ചടല അമ്മലൈയിൽ അരുന്തവചുപണ്ണിനതേ
ഇച്ചടമീടേറളന്തനാൾ വന്തതെൻറു
നർചടലമാനതൈനെറുക്കെൻറഴിത്തുവിട്ടു
മൂവർനടുവരുട മൂർച്ചടകൂടതൈയും
വരവഴൈത്തുവാരുമെൻറുമറൈയോരൈത്താനേവി
വിരൈവാകവാരുമെൻറവിടൈ കൊടുത്താർ എല്ലോരും
നടന്തുമറൈയോർനല്ലമലൈപാർത്തു
ചടംവീററിരുന്തതങ്കമലൈ മീതിൽവന്താർ
മലൈമീതിൽ വന്തുമലൈപ്പുതുമൈതാൻ പാർത്തു
അലൈ മീതിൻവാഴ്ത്തുവരം ആനപതിതന്നുടൈയ
വടവാചൽ നേരെ വാഴുമലൈയിതുതാൻ
തങ്കക്കിണറുവങ്കക്കിണറുതാം പിറക്കിണറുടനേ
ചങ്കമകിഴിമ്മലൈയിൽ തടാകമിതുനാൻറനവേ
കരൈകാണാത്തേവർകാഴ്ച്ചിയിട്ടമിമ്മലൈതാൻ
വിരൈവാനമാമുനിവർ വീററിരുക്കുമിമ്മലൈതാൻ
മരിത്തോരൈതാനെഴുപ്പും വായ്ത്തചഞ്ചീവിവളരും
പതിതാനേമിമ്മലൈയിൻപകുത്തുരൈക്കക്കൂടാതു''

മുകളിൽ വെളിപ്പെടുത്തിയിട്ടുള്ള ശ്ലോകങ്ങളിൽ നിന്നും അയ്യാവൈകുണ്ഠനാഥർ ആറുവർഷത്തെ കഠിനതപസ്സ് അനുഷ്ടിക്കാൻ തെരഞ്ഞെടുത്ത മലയും, കടലിനുള്ളിൽ തെളിയാൻ പോകുന്ന ദ്വാരകാപതിയും, മരുത്വാമലയുടെ സ്ഥാനവും, തപസ്സിന് അനുയോജ്യമാണെന്നു തെളിയുന്നു. ഈ മലയിൽ സഞ്ജീവി വളരുമെന്നും വെളിപ്പെടുത്തുന്നു. അതി

ശയങ്ങൾ കാണാൻ കഴിയുന്ന സ്ഥാനവും മരുത്വാമലയാണ്! ഇതിൽ നിന്നും അയ്യാവൈകുണ്ഠനാഥരും മരുത്വാമലയും തമ്മിലുള്ള ബന്ധം നിരൂപിക്കാവുന്നതേയുള്ളു.

കൊ: വ: 1008–ാം മാണ്ട് കുംഭമാസത്തിൽ തിരുച്ചന്തൂർ കടലിനുള്ളിൽ നിന്നും ജ്ഞാനോദയം സിദ്ധിച്ച അദ്ദേഹം കലിയുഗത്തെ അഴിച്ച് കൃതയുഗം സ്ഥാപിക്കാനും ധർമ്മപതികാണാനും തുടർന്ന് ഉന്നത നിലയ്ക്കുവേണ്ടി തപസ്സ് അനുഷ്ടിക്കാനുമായി ജയ്, ജയ്, എന്ന് ആരവം മുഴക്കി നടന്നുവന്നുകൊണ്ടിരുന്നപ്പോൾ മനസ്സിൽ ധരിച്ചവയും കാണുക.

''നാടുകുററക്കേട്ക്ക നല്ലതവം ചൈവതർക്കു
തേടും വടവാചൽ ചീവിവളർമലെയിൽ
നേരും വാചൽതനക്കു നികരില്ലെയാമെനവേ
തവചുക്കുകന്തതലങ്കളിതുനൻെറനവേ
ഉപചീവനം വളരും ഉകന്തപുവിയിതെനവേ
എൻറമനതിലെണ്ണിയെൻറൻപെരുമാളും.''

മേൽസൂചിപ്പിച്ചിരിക്കുന്ന അഖിലത്തിരട്ട് അമ്മാനൈയിലെ ശ്ലോകത്തിൽ നിന്നും ആറുവർഷതപസ്സിന് ഉതകിയ. ''മണവൈപതി'' (സ്വാമിത്തോപ്പുപതി)യുടെ മഹത്വത്തെ മരുത്വാമലയുടെ മാഹാത്മ്യത്തോടുചേർത്ത് അദ്ദേഹം മനസ്സിൽ കണ്ടു. ഇതിൽ നിന്നും സ്വാമിത്തോപ്പിലെയും, മരുത്വാമലയിലെയും തപസ്സിൻെറ മാഹാത്മ്യത്തെയും അതിൻെറ തുടർച്ചയെയും അറിഞ്ഞുണരേണ്ടതാണ്. മരുത്വാമലയും സ്വാമിത്തോപ്പും തമ്മിൽ മൂന്നു കി: മി: ദൂരം ഉണ്ട്.

അടുത്തതായി ''മണവൈപതി'' യെയും ''മരുത്വാമല'' യെയും ബന്ധിപ്പിച്ച് അഖിലത്തിരട്ട് അമ്മാനൈയിൽ രേഖപ്പെടുത്തിയിരിക്കുന്ന അമൃതമൊഴി കാണുക.

''തെച്ചണാപൂമിചിവപൂമിനല്ലതുതാൻ
മിച്ചംവിയാചുരർമുൻമൊഴിന്തതലമുമിതു
ആനതാലിപൂമി ആകും തവചിരുക്ക
കോനങ്കുമരികുടിയിരുക്കുമിന്നകരു
ചങ്കുത്തുറൈമുകത്തുചതാകോടിയർപ്പുതങ്കൾ
എങ്കമകിഴതുയൽവു പെററതിന്നകരു

മങ്കൈപതിനകരുമണവൈപതിനകരു
കങ്കൈ കുലനകരു കണ്ണനാർതം നകരു
പഞ്ചവർകളൈന്തുപാർമന്നർതം നകരു
ചഞ്ചീവിതന്നകരുതവത്തോർക്കുകുരുനകരു
തൈവകുലമന്നർചിറന്തകുരുനകരു
ചൈവമുനിമാർതവത്തുക്കിതുനകരു,"

**സാരം:–** ദക്ഷിണഭൂമി ശിവഭൂമി ആകും. ഈ ഭൂമി തപസ്സിന് അനുയോജ്യമാണ്. വ്യാസമഹർഷി മുൻപ് അരുളിച്ചെയ്ത പുണ്യഭൂമിയാണിത്. അതുകൊണ്ട് കൂടെയാണ് ഈ ഭൂമി തപസ്സ് അനുഷ്ടിക്കാൻ ശ്രേഷ്ടമായത്. മാത്രവുമല്ല കന്നി ഭഗവതി അമ്മ തപസ്സിരിക്കുന്ന ഭൂമിയാണിത്. മൂന്നു സമുദ്രങ്ങൾ സംഗമം ചെയ്യുന്ന കന്യാകുമാരിയും പ്രാന്തപ്രദേശങ്ങളും അത്ഭുതങ്ങളുടെ ഉറവിടമാണ്. അത് സ്വാമിത്തോപ്പുപതിയിൽ നിഴലിക്കുന്നു. ഗംഗയുടെ ഉത്ഭവമാണീപ്രദേശം. പഞ്ചഭൂതങ്ങൾ സമ്പുഷ്ടമായിരിക്കുന്ന പ്രദേശവും ഇതുതന്നെ. സജ്ജീവി വളരുന്ന ഭൂമിയാണിത്. തപസ്സ് ചെയ്യുന്നവർക്ക് സിദ്ധി പ്രദാനം ചെയ്യുന്ന ഭൂമിയാണിത്. മാത്രവുമല്ല താപസശ്രേഷ്ഠൻമാരുടെ ഗുരുനാടുകൂടിയാണീപ്രദേശം. ദൈവചാൻേറാർ കുലരാജൻ മുടിച്ചൂടും പെരുമാൾ അവതരിച്ച ഭൂമിയാണിത്. ഇപ്രകാരമുള്ള മരുത്വാമലയും, മണവൈപതിയും (താമരകുളം) മുനിമാർക്ക് തപസ്സ് അനുഷ്ടിക്കാൻ ഉത്തമസ്ഥാനമാണ്, ഈ പ്രദേശത്തിന്റെ മാഹാത്മ്യത്തെ അറിഞ്ഞു കൊള്ളുക.

അയ്യാവൈകുണ്ഠനാഥർ മണവൈപതിയിലും (സ്വാമിത്തോപ്പുപതി) മരുത്വാമലയിലും കഠിന തപസ്സ് അനുഷ്ടിച്ചു എന്നതിനു തെളിവായി അഖിലത്തിരട്ട് അമ്മാനൈശ്ലോകം കാണുക.

"നാതൽകുരുനാതൻ നാരായണനാതൻ
മാതവനും തെച്ചണത്തിൽ മാമരുത്തുമാവടിയിൽ
മണവൈപതിമുകത്തിൽ മാതുകന്നിഷാർവൈയിലും
ഇണൈയമാനപഞ്ചവരിൽ ഏററ അർച്ചുനനും
മണമാനനാതൻമകാപരനൈത്താനാട്ടി

വണങ്കും തവത്താൽ വന്താർതാമരൈപ്പതിയിൽ''

**സാരം:-** ഇപ്രകാരം നാഥനും ഗുരുനാഥനുമായി അയ്യാവൈകുണ്ഠനാഥർ ദക്ഷിണ ഭൂമിയിൽ മരുത്വാമലയിലും താമരക്കുളം പതിയിലും തപസ്സ് അനുഷ്ഠിച്ചു. മരുത്വാമലയുടെ തെക്കുപടിഞ്ഞാറു മൂല (കന്നിമൂല) ഭാഗത്താണ് താമരകുളം പതി തുണയായി പ്രധാനശിഷ്യൻ ബ്രഹ്മശ്രീ ഹരിഗോപാലൻ ശിഷ്യനും അദ്ദേഹത്തോടൊപ്പം തപസ്സ് അനുഷ്ടിച്ചു. അപ്രകാരം ഗുരുവും ശിഷ്യനും താമരകുളം പതിയിൽവന്നു.

**കുറിപ്പ്:-** ആദിഗുരു അഗസ്ത്യർ, അത്രിമഹർഷി, പരമാർത്ഥലിംഗേശ്വരർ, അയ്യാവൈകുണ്ഠനാഥർ തുടങ്ങിയ മഹർഷിമാർ കൃതയുഗം മുതൽക്കേ ഈ പുണ്യമലയിൽ തപസ്സ് അനുഷ്ടിച്ചതിന്റെ പുണ്യം കൊണ്ട് അവർ തപസ്സ് അനുഷ്ടിച്ച സ്ഥലം ''പിള്ളൈത്തടം'' എന്ന് അറിയപ്പെടുന്നു. പിള്ളൈത്തടം മരുത്വാമലയുടെ മുകൾ ഭാഗത്താണ്. അവിടെ ഒരു ഗുഹഉണ്ട്. ഇത് തത്വാർത്ഥരീതിയിലുള്ളതാണ്,

''മരുന്തുവാഴ്മലൈയെൻറുമയങ്കുകിറാറെൻ മക്കളെല്ലാം
മേലും കീഴും തെരിയാതുനാൻ മെയ്യൻ മകൻ പൊയ്യനപ്പാ.''

(ശിവകാണ്ഡ അധികാരപത്രം)

ഈ ഈരടികളെ ഉണരുമ്പോൾ മരുത്വാമലയുടെ മഹത്വം നമുക്ക് ഒന്നുകൂടെ മനസ്സിലാക്കാൻ സാധിക്കും.

വരുടിയിരുപ്പതാലും മരുന്തുവാഴ്മലൈയിൽ
മരുന്തുവളരലാച്ചേശിവനേ അയ്യാ!

(ചാട്ടുനീട്ടോലൈ)

ചാട്ടുനീട്ടോലൈയിലെ മേൽ രേഖപ്പെടുത്തിയ ഈരടികൾ മരുത്വാമലയുടെ മഹത്വത്തെവെളിപ്പെടുത്തുന്നു

''വൈകുണ്ഠപ്പതിയിലെ കൈകണ്ടവേതാവൈപോൽ
മകിഴ്ച്ചിയും കണ്ടേനയ്യോ! ശിവനേ അയ്യാ!

(ചാട്ടുനീട്ടോലൈ)

മരുത്വാമലയുടെ അടിവാരത്തു സ്ഥാപിച്ചിട്ടുള്ള വൈകുണ്ഠപതിയെ കുറിക്കുന്നു.

''വടക്കുവെളിവാചൽ മലൈ മീതിലൊരുപുതുമൈ

ഉണ്ടാകുമെൻ മകനേ! ഉനക്കുനർകാലമത!''
(അഖിലത്തിരട്ട് അമ്മാനൈ)

''മലൈയടിവാരം വളരുമൊരു വിരുച്ഛം
അലൈയിലും പെരിയതായ് അതുതനൈക്കും കണ്ടായോ!''
(അഖിലത്തിരട്ട് അമ്മാനൈ)

മേൽപ്രകാരം അഖിലത്തിരട്ട് അമ്മാനൈയിലും അരുൾ നൂലിലും രേഖപ്പെടുത്തിയിരിക്കുന്നു. ഇതിൽനിന്നെല്ലാം അയ്യാവൈകുണ്ഠനാഥർക്ക് മരുത്വാമലയുമായുള്ള ബന്ധം ഊഹിക്കാവുന്നതേയുള്ളു. അദ്ദേഹം മരുത്വാമലയുമായി എത്രമാത്രം ഇഴുകിച്ചേർന്നിരുന്നു എന്നതിന് ഇതിൽകൂടുതൽ തെളിവിൻെറ ആവശ്യം ഉണ്ടോ?

### 9-ാം പുറം 6-ാം മന്ത്രത്തിൻെറ കുറിപ്പ്

കുറിപ്പ്:- പ്രണവനാദത്തെ ഉൽപാദിപ്പിച്ചുകൊണ്ടിരിക്കുന്ന പരംപൊരുൾ ശിവൻ (ജീവൻ) ആണ്. ശിവൻ എല്ലാജീവജാലങ്ങൾക്കും നാഥനായും, ഗുരുവായും ഓരോ ശരീരത്തിലും സ്ഥിതിചെയ്യുന്നു. അപ്രകാരം ഓരോ ശരീരത്തിലും സദാസമയവും ഓങ്കാരനാദത്തെ (പ്രണവനാദം) പ്രദാനം ചെയ്തുകൊണ്ടിരിക്കുന്ന പരംപൊരുളായ ശിവൻ പ്രപഞ്ചംമുഴുക്കെ നിറഞ്ഞിരിക്കുന്നു. ഇക്കാര്യം ഓരോ മനുഷ്യനും സ്വശരീരത്തിൽ അനുഭവിച്ചറിയുക എന്നതാണ് മനുഷ്യജൻമം കൊണ്ടുദ്ദേശിക്കുന്നത്.


அய்யா வைகுண்ட நாதர்
சித்த ஆஸ்ரமம்
மருந்துவாழ்மலை, வைகுண்டபதி, பொற்றையடி P.O.
கன்னியாகுமரி மாவட்டம்- 629 703.
"தாழக்கிடப்பாரை தற்காப்பதே தர்மம்" – அகிலம்
அன்பு, அறிவு, பொய்யாமை, சமதர்மம், ஆன்மீகம்
நூலகம்
വായനശാല
LIBRARY